# THE CHURCH WEEKLY

| VOL. IV | SUNDAY 11TH JUNE 1950 | PRICE 2 ANNAS PER COPY. | No. 22 |
|---|---|---|---|


## MYSTERY IN RELIGION

It is often made an objection to us Christians that our religion deals too much in mysteries; there are it is said, too many doctrines in it that pass the plain man's comprehension. It is compared unfavourably with other religions where everything is made clear to the reason. We are exhorted to preach nothing which cannot prove itself to the modern scientific mind. But it soon becomes evident to any acute inquirer that any such simple, well-ordered and easily intelligible system is a delusion; it always turns out to be founded on assumptions which can neither be proved nor even explained. In the words of an old philosopher, *exeunt omnia in mysterium*, "all things pass into mystery;" when you come to the ultimate foundations of any philosophy or religion or science, you reach unknown territory which exceeds the wit of man to comprehend.

Let us take the case of natural science, which is often set before us as a model of what an intelligible system should be. It seems all very clear and plain to the young student who is reading for his science degree—a vast field, no doubt, and exhausting to the mind to grasp in its fulness, but not unintelligible. But wait a bit—wait till we come to the ultimate origin of it all; wait till we reach the last word on the primal elements, the atom with its electrons, protons, neutrons, and all the rest. Where does this immense quantity of matter, stretching for millions of millions of millions of miles in every direction, come from? What is its origin? Who can explain that problem? Hear what a distinguished astronomer and physicist, Dr. Frederick Hoyle, broadcasting for the London B. B. C. * has to say about it: "From time to time people ask where the created material comes from. Well, it does not come from anywhere. Material simply appears—it is created. At one time the various atoms composing the material do not exist, and at a later time they do. This may seem a very strange idea, and I agree that it is, but in science it does not matter how strange an idea may seem so long as it works—that is to say, so long as the idea can be expressed in a precise form, and so long as its consequences are found to be in agreement with observation. In any case the whole idea of creation is queer." Then he goes on to give excellent reasons why the material of the universe cannot be eternal, i. e., without beginning. In fact, it is the opinion of this scientist that atomic matter is being continuously created up to this very moment.

How is it created? That question he does not answer. It goes beyond the scope and bounds of his natural science, which deals with matter and cannot go further. It appears that on this point Dr. Hoyle has no decided opinion; he is agnostic. But the Christian (and many others besides) will say that this creation of matter is the work of GOD. Natural science can carry us as far as the utmost bounds of the constitution of matter, but at the point where matter and the material forces come to an end, and spiritual energy begins, just there natural science which depends on our senses and what our senses can tell it reaches its limit; for our senses can tell us nothing about the spirit. It is this that has led many students of natural science to deny that the spiritual world exists. Their denial depends on the dogma that nothing exists beyond what our senses can tell us of. When they have supplied us with proof of this dogma, we shall be inclined to pay it attention, but not till then.

The idea of the creation of matter out of nothing is inconceivable unless we suppose a creative Will—a Will far higher than man's and of superior powers. Having granted this much, it is not a difficult step to concede the creation of Life in the already created matter, where life had not been before; and then the creation of Man with a spirit looking before and after, discerning good and evil, capable of faith, and hope, and love, capable of rising up to God. How can we suppose that the Creative Will is morally and spiritually below His creatures? If man can love, that Will can love more; if man is capable of some sacrifice for the sake of another, He is capable of the supreme Sacrifice.

In the passage which we have just quoted we are told that "in science it does not matter how strange an idea is *so long as it works*" (that is so long as it produces the desired effect), and it is explained that this means, "so long as its consequences are found to be in agreement with observation." Now Christians proclaim that the world has been created by an almighty, all-wise, all-loving, GOD, and that this GOD is Father, and He is Son, and He is Holy Spirit, three Persons (we use the word person for want of a better term in human speech); not three Gods, but three Persons in one God; and that mankind, in the exercise, of free will, has gone astray and sinned and rebelled against God's love; and that

*Quoted from *The Listener* of March 9th 1950.

in the Person of the Son God has come down among us and has been born among us and grown up among us as the man Jesus Christ, at once perfect God and perfect man; and that God has, in the Person of this Jesus Christ, forgiven us our sin, taking upon Himself all the suffering that sin always involves, even unto a cruel death, which is the just due for our rebellion; and that He has risen again, and exercised His creative power in the highest degree by creating, first for His humanity, and also for us, a new spiritual world in God, to which He calls us to come and join ourselves; and that He sends us His Holy Spirit to dwell amongst us and within us and bring us back to Him. These may be called strange ideas, but we put them boldly forward, because they fulfil the scientific condition mentioned above; they work; they produce the effect predicted of them.

At this point we shall be taken up by critics who will tell us that these ideas do not work. They will find us plenty of instances of Christians who hardly shew any Christian virtues. But these gentlemen will surely not complain if we ask them to carry out their scientific principles consistenty. The essence of the Christian character is that it should be based on free personal choice; *God forces no man to be good.* If they imagine a religion which makes men good without their consent and co-operation, as a fire bakes bread, they have got hold of something which is certainly not Christianity. The test of Christianity does not lie in counting the failures, the people who have been taught the doctrine and practice, and then exercised their freedom to reject it, or perhaps have got the name of Christian without the teaching. It has never been claimed that Christianity will of its own inherent power prevent men of vicious will from following their corrupt impulses. The test lies here: whether, when a man sincerely and heartily embraces Christianity, and gives himself to Christ, he finds the divine power that is promised him; and that he needs, for renewing his life and conquering his sins; whether it makes good its claim to reunite men with God.

In the case of the "strange ideas" which we have described above, it can be shown that "the consequences are found to be in agreement with observation" they "work". The Figure of Jesus Christ hanging on His cross has caught the imagination of the world in an inescapable fashion. More than one explanation of His strange life and death have been attempted, but none but the Christian one, that He is both God and man, suffering for mankind, has ever been made to fit all the facts. Further, that He can do what He has promised, that He can even now save men from their sins and lead them to a new life, is proved by the countless multitude of saints, great and small, famous in all the world, or unknown almost to their own close friends, who have lived and passed away to their rest, or are still today running their course; men and women who joyfully declare that Jesus is their all in all and that to Him they owe their very life and being. It is no use to flaunt before us the "failures" of Christianity, the men who have used their freedom to reject it; what can never be explained away, what vouches for its truth, are the millions who have chosen it and found it in the fulness of eternal life.

*The Epiphany.*

---

## ഒരു യാത്ര അയപ്പ്

വാഴൂർ കന്നുകുഴി ഓർത്തഡോക്സ് സുറിയാനിപള്ളിവികാരിയായി ആറു വർഷം സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച തെങ്ങമ്പള്ളിൽ അലക്സന്ത്രയോസ് കത്തനാർ തൽസ്ഥാനത്തുനിന്നു് പിരിഞ്ഞുപോകയാൽ, ഇടവകയുടെ ആഭിമുഖ്യത്തിൽ അദ്ദേഹത്തിനു ഒരു യാത്രഅയപ്പ് നൽകുകയും ഒരു സ്വർണ്ണമോതിരവും പണക്കിഴിയും സമ്മാനിക്കുകയും ചെയ്തിരിക്കുന്നു.

# സഭാസമാധാനവും പാത്രിയക്കീസിന്റെ പരമാധികാരവും

## II

(ഫാദർ വി. സി. സാമുവേൽ എം. എ.)

451-ൽ നടന്ന കൽക്കദോൻ സുന്നഹദോസിൽ വച്ചാണല്ലോ സുറിയാനിസഭയും പാശ്ചാത്യസഭയും തമ്മിൽ പിരിഞ്ഞത്. അതിനുശേഷം എട്ടാം നൂററാണ്ടുവരെയും സുറിയാനിസഭ കൽക്കദോന്യവിശ്വാസികളായിരുന്ന കുസ്തന്തീനോപ്പോലീസ് ചക്രവർത്തിമാരിൽനിന്നും വളരെ പീഡയേററിട്ടുണ്ട്. ചുരുക്കം ചില ചക്രവർത്തിമാർ കൽക്കദോന്യവിശ്വാസം പരിത്യജിച്ച് സുറിയാനിസഭയെ സംരക്ഷിക്കുവാൻ മുതിർന്നിട്ടുണ്ടെങ്കിലും അധികം പേരും സുറിയാനിസഭയുടെ ശത്രുക്കളായിരുന്നു. ഇങ്ങിനെ ദീർഘയാതന അനുഭവിച്ചുപോന്ന സുറിയാനിസഭ തുർക്കികളുടെ ആക്രമണമുണ്ടായപ്പോൾ, യജമാനന്മാരുടെ വ്യതിയാനത്തിൽ സന്തോഷിക്കയാണുണ്ടായത്.

ആക്രമണം പൂർത്തിയായതോടെ മഹമ്മദീയരായ തുർക്കികൾ അവരുടെ നില വ്യക്തമാക്കി. രാജ്യമെല്ലാം മഹമ്മദീയരുടേതാണ്. മഹമ്മദീയർക്കു മാത്രമെ അവിടെ സ്വാതന്ത്ര്യമുള്ളു. എന്നാൽ രാഷ്ട്രീയ കാര്യങ്ങളിൽ ഇടപെടുകയില്ലെന്നു ബോദ്ധ്യം വരുത്തിയാൽ മററുള്ളവർക്ക് അവിടെ താമസിക്കാം. ഈ അവകാശം സുറിയാനിക്കാർക്കു ലഭിച്ചു. ഇതിലേക്കു ചില വ്യവസ്ഥകൾ നിർവഹിക്കേണ്ടതുണ്ടായിരുന്നു. അതിൽ ഒന്ന്, സമുദായത്തെ ഗവർമ്മെൻറിൽ പ്രതിനിധീകരിക്കുന്ന ഒരാൾ വേണം. അദ്ദേഹത്തെ ആ നിലയിൽ ഗവർമ്മെൻറു് അംഗീകരിക്കും. സുൽത്താനോടും അദ്ദേഹത്തിന്റെ ഗവമ്മെൻറിനോടും സമുദായം വിശ്വസ്തതയിൽ കഴിച്ചുകൊള്ളുമെന്നുള്ളതിന് ഈ പ്രതിനിധിയാണുറപ്പുനൽകുന്നത്. പ്രകൃത്യാ ഈ സ്ഥാനം പാത്രിയർക്കീസിനു ലഭ്യമായി. ഒരാളെ പാത്രിയർക്കീസായി തെരഞ്ഞെടുത്തുകഴിഞ്ഞാൽ ഗവർമ്മെൻറു അദ്ദേഹത്തിനു ഒരധികാരപത്രം നൽകും. അതിന്റെ പേരാണ് "ഫെർമാൻ" അഥവാ "സിഗിലായോൻ." ഫെർമാൻ ലഭിക്കാതെ ഒരാൾ പാത്രിയർക്കീസായി തുർക്കിരാജ്യത്തിരുന്നുകൂടാ. ഒന്നാമത്തെ ഫെർമാൻ ലഭിച്ച പാത്രിയർക്കീസിനെക്കുറിച്ച് ബാർ എബ്രായ അദ്ദേഹത്തിന്റെ സഭാചരിത്രഗ്രന്ഥത്തിൽ പ്രസ്താവിക്കുന്നുണ്ട്.

ഈ വിധത്തിലാണ് സുറിയാനിസഭമേൽ പാത്രിയർക്കീസിനു്, കാനോൻ വിധികളിലൊ സഭാവ്യവസ്ഥിതിയിലൊ ഇല്ലാത്ത, പരമാധികാരം ലഭ്യമായത്. രാഷ്ട്രീയമായ പരിതസ്ഥിതികൾ അടിച്ചേല്പിച്ച ഒന്നാണിത്. ഈ പരമാധികാരലബ്ധിയോടുകൂടെ പാത്രിയർക്കീസിനെതിരായി ആരെങ്കിലും എന്തെങ്കിലും പ്രവർത്തിച്ചാൽ, ഗവമ്മെൻറിൽ പാത്രിയർക്കീസു പരാതിപ്പെടുന്നപക്ഷം, വേണ്ട നടപടി ഗവർമ്മെൻറു എടുക്കുകയായി. എന്നാൽ ഒരു പ്രശ്നം പാത്രിയർക്കീസന്മാർക്കുണ്ടായിരുന്നു. കൊട്ടാരത്തിൽ സ്വാധീനവും കോഴകൊടുക്കുവാൻ പണവുമുള്ള സമുദായപ്രധാനന്മാർക്കു ചിലപ്പോൾ പാത്രിയർക്കീസിനെ വളരെ ഉപദ്രവിക്കാമായിരുന്നു. ഈ വിധത്തിൽ വളരെ കഷ്ടതകൾ പാത്രിയർക്കീസന്മാരനുഭവിച്ചിട്ടുണ്ട്. അബ്ദൽ മ്ശിഹാ ബാവായോടു ചെയ്ത അക്രമങ്ങൾ അങ്ങിനെയുണ്ടായിട്ടുള്ള പല സംഗതികളിലൊന്നു മാത്രമായിരുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ ആയിരത്തിൽപരം കൊല്ലങ്ങളായി ഈദൃശ പരമാധികാരം തുർക്കിരാജ്യത്തുള്ള സഭമേൽ പ്രയോഗിച്ചുപോരുന്നു. രാഷ്ട്രീയമായ അന്തരീക്ഷം ഭേദപ്പെട്ടിട്ടു ഇപ്പോൾ മുപ്പതിൽപരം വത്സരങ്ങളേ ആയിട്ടുള്ളു. ഈ വ്യതിയാനത്തോടുകൂടെ സഭയുടെ വ്യവസ്ഥിതി പൂർവ്വനിലയിലേക്കു മാറേണ്ടതാണ്. മലങ്കരസഭയിലെ ഇന്നത്തെ ഭിന്നത, ഈ മാററത്തിനു ഉപാധിയായി തീർത്താൽ, ആയതു് പാത്രിയർക്കീസുബാവാ തിരുമേനിക്കും സഭയ്ക്കാകമാനവും ആത്മീയമായ ഒരു പാഠവും അനുഭവവുമായിരിക്കും. എന്നാൽ പല കാരണങ്ങളാൽ, മലങ്കരസഭയിൽ ഒരു പങ്കാളുകളെങ്കിലും, പാത്രിയർക്കീസിന്റെ മേൽ വിവരിച്ച പരമാധികാരത്തെ സമ്മതിച്ചുകൊടുത്തുപോരുന്നു. ഒരു ഗീവറുഗീസു ദീവന്നാസ്യോസ് തിരുമേനിയൊ മറേറാ ഈ ദുരധികാരത്തെ എതൃത്താൽ മലങ്കരസഭയിൽ ഭിന്നതയായി. സർവ്വാധിപത്യം സമ്മതിക്കുന്നവരെ തേടിപ്പിടിച്ച്, ആയതു സ്വീകരിച്ചുകൊള്ളാമെന്നുള്ളതിലേക്കു രജിസ്റ്റർ ഉടമ്പടി വാങ്ങിക്കൊണ്ടു മാത്രം മേല്പട്ടസ്ഥാനം കൊടുത്ത്, അങ്ങിനെയുള്ളവരെക്കൊണ്ട് ഒരു സഭ ഇവിടെ ഉണ്ടാക്കുവാനുള്ള ശ്രമമാണ് പാത്രിയർക്കീസിന്റെ അനന്തരയത്നം. അങ്ങിനെയുണ്ടാകുന്ന സഭയ്ക്കു പാത്രിയർക്കീസിന്റെ സർവ്വാധിപത്യം ചോദ്യം ചെയ്യുക സാദ്ധ്യമല്ല. ഈ ദുസ്ഥിതിയാണ് ഇന്നു മലങ്കരസഭയെ അഭിമുഖീകരിക്കുന്നത്. ഇതുകൊണ്ട് ഇതിനു പരിഹാരമുണ്ടാക്കുവാൻ ശ്രമിക്കാത്തിടത്തോളം നമ്മുടെ സഭ ശനിദശയിൽ കഴിയും.

സർവ്വാധിപത്യം ന്യായീകരിക്കുവാൻ ഒരു വാദം സാധാരണ ഉന്നയിക്കാറുണ്ട്. പാത്രിയർക്കീസന്മാർ നിരവധി ക്ലേശങ്ങളും കഷ്ടനഷ്ടങ്ങളും സഹിച്ചാണു മലങ്കരസഭയെ ഇന്നത്തെ നിലയിലാക്കിയത്. അവരെ നാം മറന്നുകൂടാ. ഈ വാദത്തിന്റെ ന്യായാന്യായങ്ങളിലേക്കു പ്രവേശിക്കണമെന്നു ഞാനുദ്ദേശിക്കുന്നില്ല. ഇതെല്ലാം പരമാർത്ഥമാണെന്നു വാദത്തിനുവേണ്ടി സമ്മതിക്കുന്നു. എന്നാൽ ഒന്നു മാത്രം ചോദിച്ചുകൊള്ളട്ടെ. ഭൂലോകമുള്ളിടത്തോളം അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ മേൽക്കോയ്മ സ്വീകരിച്ചുകൊള്ളാമെന്നു വ്യവസ്ഥചെയ്ത സ്ഥലങ്ങളിലേക്കാണോ അവർ മിഷ്യനറിമാരെ അയച്ചിട്ടുള്ളത്? യേശുക്രിസ്തുവിൽക്കൂടെയുള്ള നിത്യമായ ആത്മീയ കൂട്ടായ്മയുടെ അനുഭവം പാത്രിയർക്കീസന്മാർക്കും നമുക്കും തമ്മിലുണ്ടായിരിക്കണമെന്നല്ലാതെ വേറെന്തെങ്കിലും നമ്മിൽനിന്നുമവരാഗ്രഹിക്കുന്നത് ക്രിസ്തീയ വെളിച്ചത്തിൽ ന്യായീകരിക്കത്തക്കതാണോ. മലങ്കരസഭയെ ഒരു സ്വതന്ത്ര ദേശീയസഭയായി അംഗീകരിക്കുന്നതുകൊണ്ട് ഈ കൂട്ടായ്മയ്ക്കു ഒരു ഭംഗവും നേരിടുന്നില്ല. വിശ്വാസത്തെക്കുറിച്ചുള്ളതീക്ഷ്ണതകൊണ്ടു പരമാധികാരമാവശ്യപ്പെടുകയാണെങ്കിൽ, ആതീക്ഷ്ണത ഒരു വ്യക്തിയുടെയൊ ജാതിയുടെയൊ കുത്തകയല്ല. ഇവിടെ വിശ്വാസത്തിൽ വ്യത്യാസം വരുത്തുകയാണെങ്കിൽ നാമുമായുള്ള സമ്പർക്കം പിൻവലിക്കുവാനുള്ള സ്വാതന്ത്ര്യം അവർക്കുണ്ടല്ലോ. ഏതാനും ചില മെത്രാപ്പോലീത്താമാർ മദ്ധ്യപൂർവ്വദേശത്തുനിന്നും, അന്ത്യോഖ്യാപാത്രിയർക്കീസിന്റെ അറിവോടുകൂടെയോ അല്ലാതെയൊ, ഇവിടെ വരികയും നാമവരെ സ്വീകരിക്കയും ചെയ്തിട്ടുണ്ട്. അവർ മൂലം നമ്മുടെ പൗരോഹിത്യം അന്യൂനം നിലനിന്നുപോന്നു. ഈ കാരണങ്ങളാൽ, നമ്മുടെ ചുററുപാടുകളോ, പശ്ചാത്തലമൊ ഗ്രഹിക്കുവാൻ

സാധിക്കാത്ത ഒരു വിദേശ മേൽക്കോയ്മയ്ക്കു എന്നാലും കീഴ്പ്പെട്ടുകൊള്ളാമെന്നു വാദിക്കയാണെങ്കിൽ, ആഫ്റിക്കായിലെ നരഭോജികളുടെ ഇടയിൽ പോയി അനേകം ആളും അർത്ഥവും വ്യയംചെയ്ത പാശ്ചാത്യ മിഷ്യനറിമാർ ആ സഭകളിൽനിന്നുമെന്താണാവശ്യപ്പെടേണ്ടതു്. അവിടവിടെയുള്ള സഭകൾ സ്വയം നിലനിന്നു വ്യാപരിക്കുവാൻ പ്രാപ്തി പ്രാപിച്ചു എന്നു ബോദ്ധ്യമായാലുടനെ അവരുടെ സ്വാതന്ത്ര്യം വിളിച്ചേല്പിക്കുകയാണാ സഭയിലെ നടപടി. നമ്മുടെ സഭയിലെ പരമാധികാരവാദവും, ആംഗ്ളിക്കൻ സഭയിലെ രീതിയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുക. സ്വന്തം പണം ആൾ എന്നിവ ഉപയോഗിച്ചു് ഓരോ നാട്ടിലും പള്ളികൾ, സ്കൂളുകൾ, കോളജ്ജുകൾ, അനാഥശാലകൾ, ആശുപത്രികൾ ആദിയായ ബഹുശതം സ്ഥാപനകൾ ഉണ്ടാക്കി ഓരോ നാട്ടിലും സഭയെ ക്രമപ്പെടുത്തിയശേഷം, സ്വന്തമായി പുരോഗമിക്കുവാൻ പ്രാപ്തിയുണ്ടെന്നു കണ്ടാലുടനെ സ്വാതന്ത്ര്യം നൽകുന്ന രീതിയാണു ആംഗ്ളിക്കൻ സഭയിലുള്ളതു്.

അന്ത്യോഖ്യാക്കാർ ഇവിടെ പണം ചെലവുചെയ്തു ഒന്നും നടത്താത്തതിനാൽ അവർക്കു നമ്മുടെമേൽ അധികാരമവകാശപ്പെടുവാൻ ന്യായമില്ല എന്നു ഞാൻ വാദിക്കുന്നതായി ആരും ഗ്രഹിക്കരുതു്. അവിടെയുള്ള സഭ ഇപ്പോൾ നമ്മുടെ സഹായമർഹിക്കുന്നതാണെന്നത്രേ എന്റെ ബോദ്ധ്യം. നമുക്കവരുടെ പണമൊ മറ്റു തരത്തിലുള്ള സഹായമോ ഇന്നാവശ്യമില്ല. ലക്ഷക്കണക്കിനു പണം നാം വ്യവഹാരത്തിനായി ചെലവു ചെയ്യുന്നതു് അവർക്കുവേണ്ടി മാത്രമാണു്. നാം വ്യവഹാരമവസാനിപ്പിച്ചു പണം കൊണ്ടും, അവരുടെ വിദ്യാലയങ്ങളിൽ ജോലി ചെയ്യുവാൻ അദ്ധ്യാപകന്മാരെയും, സഭാപരമായ ശുശ്രൂഷയിൽ ഏർപ്പെടുവാൻ മിഷ്യനറിമാരെയും അയച്ചുകൊടുത്തും അവരെ സഹായിച്ചിരുന്നെങ്കിൽ, അതു് ദൈവരാജ്യത്തിനുവേണ്ടിയുള്ള ഒരു സേവനമാകുമായിരുന്നു. ഇത്രമാത്രമെ ഞാൻ പറയുന്നുള്ളു. മലങ്കരയിലെ സഭയ്ക്കു സ്വന്തമായി പുരോഗമിക്കുവാൻ കഴിവുണ്ടു്. സംഖ്യാബലം, സാമ്പത്തികസ്ഥിതി, വിദ്യാഭ്യാസനില, ആദിയായ എല്ലാക്കാര്യങ്ങളിലും അവരേക്കാൾ അനേകമടങ്ങു പുരോഗമിച്ച ഒരു സഭയാണു നമ്മുടേതു്. ഇതുതന്നെയുമല്ല, നമ്മെതന്നെ അഭിമുഖീകരിക്കുന്ന നിരവധി പ്രശ്നങ്ങൾ നമുക്കുണ്ടു്. ആത്മീയവും രാഷ്ട്രീയവും, സാംസ്കാരികവുമായ നിവിധരംഗങ്ങളിലായി മഹാപ്രശ്നങ്ങൾ നമ്മുടെ നേരെ നിൽക്കുന്നുണ്ടു്. അവയെ നേരിട്ടുകൊണ്ടും പുരാതന കാലംമുതൽക്കേ നമുക്കു അന്ത്യോഖ്യാക്കാരുമായുള്ള ആത്മീയസമ്പർക്കം (intercommunion) പുലർത്തിയും വികസിക്കുവാനുള്ള വ്യവസ്ഥയാണു നമുക്കാവശ്യം. നിത്യം വളർന്നുകൊണ്ടിരിക്കുന്ന ശാസ്ത്രീയവിജ്ഞാനത്തിന്റെ പശ്ചാത്തലത്തിൽ നമ്മുടെ വേദശാസ്ത്രരംഗത്തു വികസനവും സഭയിൽ നിരവധി ക്രമീകരണങ്ങളുമൊഴിച്ചുകൂടാത്തതായിനിൽക്കുന്നു. ഇൻഡ്യയിലെ സുവിശേഷഘോഷണം ഇതരസഭകളുമായുള്ള ഐക്യപ്രശ്നം എന്നിവ നമ്മെ തുറിച്ചുനോക്കിക്കൊണ്ടു നിൽക്കുന്നു. ഇങ്ങിനെ പ്രശ്നാവലികളുടെ മുമ്പിൽ നിൽക്കുന്ന സഭ നമ്മുടെ പശ്ചാത്തലങ്ങളും സാഹചര്യങ്ങളും ഒന്നു ഗ്രഹിക്കുവാൻകൂടെ കഴിയാത്ത വിദേശമേൽക്കോയ്മയുടെ ശൃംഖലയാൽ ബന്ധിതമായിരിക്കുന്നതിന്റെ അർത്ഥശൂന്യത ഗ്രഹിക്കുവാൻ വലിയ ബുദ്ധിയൊന്നും വേണമെന്നില്ലല്ലോ. ഈ പ്രശ്നങ്ങളെ നേരിടാതെ നമുക്കു ഒരു സജീവസഭയായി സ്വതന്ത്ര ഇൻഡ്യായിൽ ജീവിക്കുകപോലും സാദ്ധ്യമല്ലെന്നു നാം കാണാത്തതാണൽഭുതം. പാത്രിയർക്കീസു ബാവാ തിരുമേനിയോടൊ മറ്റാരെങ്കിലോടുമോ ഉള്ള വിദ്വേഷമോ വൈരസ്യമൊ അല്ലാ ഈ ലേഖനത്തിലെ ചിന്തകളുടെ പിമ്പിൽ നിൽക്കുന്നതു്. പ്രത്യുത ക്രിസ്തീയമായ ഉത്തരവാദിത്വബോധത്തിന്റെ ചില കിരണങ്ങൾ മാത്രമാണു്.

മലങ്കരസഭയിലെ ഇരുകക്ഷിയിലുംപെട്ട നേതാക്കന്മാരും യുവജനങ്ങളും ഒറ്റയൊറ്റയായും കൂട്ടംകൂടിയും ഈദൃശപ്രശ്നങ്ങൾ പഠിക്കുകയും പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമായിരിക്കുന്നു. ഇൻഡ്യയുടെ തെക്കേക്കോണിൽ കിടന്നു് ഇത്രനാളും ഉറങ്ങിയ നാം ഇനിയെങ്കിലും ഒന്നുണർന്നു നമ്മുടെ ചുമതലകളുടെ ഗൗരവം മനസ്സിലാക്കിയിരുന്നെങ്കിൽ! സഭയുടെ ഒരംഗമെന്നനിലയിൽ ഇന്നെനിക്കു ഇരുകക്ഷികളോടും പറവാനുള്ളതു്, നമ്മുടെ കഴിഞ്ഞകാലത്തെ വാശി നാം മറന്നു്, നമ്മുടെ പ്രശ്നങ്ങൾ നമുക്കു നേരിട്ടഭിമുഖീകരിക്കത്തക്കവണ്ണം യോജിക്കാം. ഇരുകക്ഷികളും ചേർന്നു് മലങ്കരസഭയെ ചരിത്രപരവും കാനോനനുസരിച്ചുമുള്ള ഇൻഡ്യയിലെ കാതോലിക്കേറ്റായി, അംഗീകരിക്കുവാൻ പാത്രിയർക്കീസു ബാവാ തിരുമേനിയോടാവശ്യപ്പെടണം. തിരുമേനി വഴിപ്പെടാത്തപക്ഷം, അദ്ദേഹവും ശീമരാജ്യത്തെ സഭയുമായി ആത്മീയബന്ധത്തിലിരിപ്പാനുള്ള നമ്മുടെ വാഞ്ഛ രേഖപ്പെടുത്തിക്കൊണ്ടു്, ഇൻഡ്യായിലെ കാതോലിക്കേറ്റായി നമുക്കു യോജിക്കാം. ഈദൃശമായ ഒരു നടപടി സ്വീകരിച്ചതിന്റെ ഫലമായിട്ടുണ്ടായതാണു് അർമ്മേനിയാസഭ. ആ സഭയ്ക്കു ഇന്നു ഒരു ന്യൂനതയും, ആ നടപടിയെ ആസ്പദമാക്കി, ആരും ആരോപിക്കുന്നില്ലല്ലോ. ദീർഘമായ പ്രാർത്ഥനയുടെയും സ്വയപരിശോധനയുടേയും ശേഷം ഈ വിധത്തിൽ നാം ചെയ്യുന്നതു്, ക്രിസ്ത്യേതരമായ അന്തരീക്ഷത്തിൽനിന്നും നമ്മുടെ പാത്രിയർക്കീസന്മാർ പ്രാപിച്ച പരമാധികാരം സംബന്ധിച്ചു്, ശരിയായ നിലയിലേക്കു അവരെ നയിക്കും. അതു് അവർക്കും നമുക്കും ഏവർക്കും ആത്മീയമായ പാഠവും അനുഭവവുമായി തീരുകയും ചെയ്യും.

ബാലപംക്തി

# എന്റെ പിതാവറിയാതെ....

(അലക്സ്)

രണ്ടായിരം സംവത്സരങ്ങൾക്കു മുമ്പു നടന്ന ഒരു കോടതിരംഗത്തേക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കണമെന്നു് ഞാനാഗ്രഹിക്കുന്നു. ഗൌരവഭാവം നടിക്കുന്ന ഒരു ന്യായാധിപന്റെ സന്നിധിയിൽ, സ്വജനങ്ങളുടെ പരിഹാസവും, പട്ടാളക്കാരുടെ ദണ്ഡനങ്ങളും അനുഭവിച്ചു് അവശനായി വികൃതവേഷധാരിയായി പ്രതിക്കൂട്ടിൽ ഒരു തടവുപുള്ളി നിൽക്കുന്നു. അതിപ്രമാദമായ ഒരു കേസ് വിസ്താരമായിരുന്നു അതു്. ജഡ്ജിക്കു പ്രതിയെ വെറുതെ വിട്ടാൽ കൊള്ളാമെന്നു് ആഗ്രഹമുണ്ടായിരുന്നു. അതു വാദികളെ കുപിതരാക്കി. അവർ ജഡ്ജിയിൽ പക്ഷപാതമാരോപിച്ചു. പ്രതിക്കു വക്കീൽ ഉണ്ടായിരുന്നില്ല. അദ്ദേഹം തന്നെയായിരുന്ന വാദം നടത്തേണ്ടിയിരുന്നതും. പക്ഷെ പ്രതി വാദത്തിനു് സന്നദ്ധനായില്ല. "സത്യമെന്നു വെച്ചാൽ എന്താണെന്നു്" പുച്ഛരസത്തിൽ സംസാരിച്ച ജഡ്ജിയുടെ മു

(ശേഷം 10-ാം പേജിൽ)

# ഹിന്ദുമതം അഹിംസയും ക്രിസ്തീയസ്നേഹവും

(M. V. G.)

ഏപ്രിൽ 27—ാം തീയതിയിലെ "ചർച്ചുവീക്കിലി" ഇന്നലെയത്രെ അററ്ലാൻറിക്ക് സമുദ്രം കടന്ന് ഇവിടെയെത്തിയത്. അതിൽ കണ്ട ശ്രീ. ആഗമാനന്ദ സ്വാമികളുടെ കത്താണ് ഈ ചെറുലേഖനം എഴുതുവാൻ എന്നെ പ്രേരിപ്പിച്ചത്. "മനുഷ്യനിൽ മാത്രം സ്നേഹം പരിമിതമാക്കിയിരിക്കുന്നവൻ മനുഷ്യനെയും മൃഗത്തെയും സ്നേഹിക്കുന്നവനേക്കാൾ സ്നേഹത്തിന്റെ വ്യാപ്തി കുറഞ്ഞവനാണെന്നുള്ളതു സത്യമല്ലേ" എന്നു സ്വാമികൾ ചോദിച്ചിരിക്കുന്നു. മാംസം തിന്നുന്നവൻ തിന്നാത്തവനെക്കാൾ താഴ്ന്നപടിയാണെന്ന് മനഃശാസ്ത്രം അറിയുന്ന ആരും സമ്മതിക്കുമെന്നും സ്വാമികൾ നിശ്ചയിച്ചുകഴിഞ്ഞു. ഈദൃശാഭിപ്രായങ്ങൾ എന്റെ മാതൃഭൂമിയായ ഭാരതത്തിന്റെ പുരോഗതിക്കു ഹാനികരമെന്നുള്ള സങ്കടം വ്യക്തമാക്കാതിരിക്കാൻ നിർവ്വാഹമില്ല. ഇൻഡ്യാ സാമ്പത്തികമായും ആത്മീകമായും പുരോഗമിക്കണമെങ്കിൽ അനേക നൂററാണ്ടുകളായി നാടിനെ അടിമപ്പെടുത്തിയിരിക്കുന്ന തെററായ തത്വജ്ഞാനങ്ങളിൽനിന്ന് തലമുറയെ വെളിച്ചത്തിലേക്കു നടത്തേണ്ടതത്രെ. പ്ളേറേറായുടെ ആദർശ (Platonic idealism)വാദം യൂറോപ്പിൽമിക്കവാറും അവസാനിച്ചെങ്കിലും അതിന്റെസഖാവായ ഹിന്ദുമതത്തിലെ ഏകതത്വവാദം ഇന്നും നിലനിൽക്കുന്നതിൽ ഖേദമില്ലാതില്ല. സർ രാധാകൃഷ്ണൻപോലും സമ്മതിക്കുന്നു; ഉപനിഷത്തുകളിൽ പുറപ്പെടുവിച്ചിട്ടുള്ള പുനർജന്മവാദം—അതു ചിലപ്പോൾ അതിശയോക്തിരൂപത്തിലും ആകുന്നുണ്ട്— സർവ്വത്തിനും ആത്മാവുണ്ടെന്നുള്ള ആശയത്തിന് ഇടനൽകി എന്ന്.

(S. Radhakrishnan *Indian Philosophy* Vol. I. p. 293 London George Allen' 29)

ജൈനമത വിശ്വാസപ്രകാരം ചെടികൾ, അഗ്നി, കാററ് ഇവയ്ക്കെല്ലാം ആത്മാവുണ്ട്. മതങ്ങളുടെ താണപടിയിലുള്ള **Animism** എന്നല്ലാതെ ഈ നൂററാണ്ടിൽ മററെന്തുപേരാണ് ഈ വിശ്വാസത്തിനു കൊടുക്കേണ്ടത്? സകല കൃമികൾക്കും ചെടികൾക്കും, മൃഗങ്ങൾക്കും ആത്മാവുണ്ടെന്നുള്ള തെററിദ്ധാരണ ജനതതിയിൽ കടത്തുവാൻ ഹിന്ദുമതം പലവിധത്തിൽ (Whether Monistic or Pantheistic)സഹായിച്ചിട്ടുണ്ട്. കുരങ്ങുകൾക്കായും,സർപ്പങ്ങൾക്കായും കാവുകളും ദേവാലയങ്ങളും വഴി എന്തുവലിയ ചെലവു ചെയ്യുന്നു എന്ന് ഓർക്കുക. ഇവയെ ഹിംസിച്ചിട്ട് ചെറുപ്രായത്തിൽ മരിക്കുന്ന കുഞ്ഞുങ്ങളെ രക്ഷിക്കുവാൻ ആ ധനം ചെലവഴിക്കുവാൻ സ്നേഹഹൃദയമുള്ളവർ തുനിയേണ്ടതാണ്. മലേറിയാ പിടിച്ച് മനുഷ്യർ മരിക്കാതിരിക്കേണ്ടതിന് കൊതുകിനെ ഹിംസിക്കുവാൻ സ്വാമികൾ സമ്മതിക്കാതിരിക്കുമോ? ജനങ്ങൾ ഭക്ഷിക്കേണ്ട കൃഷി നഷ്ടപ്പെടുത്തുന്ന കുരങ്ങുകളെ കൊല്ലുന്നതിൽ അഹിംസയുടെ നാമത്തിൽ എതിരു പിടിക്കുന്നവർ തന്നിമിത്തം സമസൃഷ്ടികളോടു സ്നേഹമില്ലായ്മ കാണിക്കുന്നു എന്നുള്ളതിനു സംശയമില്ല. അഹിംസയെക്കാൾ വലിയതു സ്നേഹംതന്നെ. പട്ടിണികിടന്നു എല്ലുംതോലുമായ ഒരു മൃഗത്തെ കൊല്ലരുത് എന്നു പറയുവാൻ ആർക്ക് കഴിയും. അതിനു വിസമ്മതിക്കുന്നവർ തന്നിമിത്തം അതിനെ കൊല്ലാതെ കൊല്ലുകയാണു ചെയ്യുന്നതെന്നു മനസ്സിലാക്കണം. "കരുണയുള്ളവർ ഭാഗ്യവാന്മാർ അവർക്കു കരുണ ലഭിക്കും" എന്ന ഉപദേശം രക്ഷകനായ യേശുക്രിസ്തു കല്പിച്ചു. കരുണാമസൃണരായ ഭിഷഗ്വരന്മാർ ലക്ഷക്കണക്കിന് അണുക്കളെ ഹിംസിച്ചിട്ടത്രെ ഒരു രോഗിയെ സൗഖ്യമാക്കുന്നതു. സ്നേഹം നിമിത്തം ഹീനജീവികളെ ഹിംസിക്കുവാനും തന്നിമിത്തം സർവലോകത്തെക്കാളും വിലയേറിയ മനുഷ്യരെ രക്ഷിക്കുവാനും സന്ദർഭംലഭിച്ചാൽ ആഗമാനന്ദ സ്വാമികൾ തന്നെയും അതിനു തുനിയാതിരിക്കുമോ? വെറും അഹിംസാവാദം പിടിച്ചുകൊണ്ടു സ്നേഹഹീനമായ വാക്കും പ്രവൃത്തിയും നിമിത്തം അനുദിനം സഹോദരവർഗ്ഗങ്ങളെ ഹിംസിക്കുന്നതു സ്നേഹമാണോ? കോപവാക്കുകൾ നിമിത്തം പോലും കൊലചെയ്യരുതു് എന്നുപദേശിച്ച ക്രിസ്തുഭഗവാന്റെ നാമധേയധാരികളായ അനേക ക്രിസ്ത്യാനികൾ യുദ്ധംചെയ്യുന്നു എന്ന കുററം സശരീരകമ്പം സമ്മതിക്കുന്നു. യേശുക്രിസ്തു പഠിപ്പിക്കുകയും പ്രായോഗികമാക്കുകയും ചെയ്ത സ്നേഹപ്രമാണത്തിൽ പട്ടിണി കിടക്കുന്നവർക്ക് അപ്പവും മത്സ്യവും കൊടുക്കുന്നതും ഉൾപ്പെടുന്നു എന്നുള്ളതിനാൽ അതിൽ തെററുകാണുന്നവർ അധികം കാണുകയില്ലെന്നു വിശ്വസിക്കുന്നു. അഹിംസയെ സംബന്ധിച്ചു പുത്തനായി പഠിക്കേണ്ട പാഠം വകതിരിവും സ്നേഹവും അഹിംസയെക്കാൾ പ്രധാനമാണെന്നുള്ളതത്രേ. **Self-giving love which is a positive concept is much higher than nonviolence which is a negative concept.**

ഈ ചെറുകത്തു ആരെയും മുറിപ്പെടുത്തുവാൻ ഉദ്ദേശിച്ചെഴുതുന്നതല്ല. അനേകശതാബ്ദങ്ങളായി സത്യവും മുക്തിയും തേടുന്ന ഹൈന്ദവസ്നേഹിതർ അവരുടെ അഹിംസാവ്രതത്തിൽ തൃപ്തരായിരിക്കാതെ സ്നേഹത്താൽ പ്രേരിതരായി ദുരിതനിവാരണാർത്ഥം ത്യാഗശുശ്രൂഷയ്ക്കു പുറപ്പെടുവാൻ,ദൈവത്തെ ഏകാലത്തേക്കുമായി വെളിപ്പെടുത്തിയ യേശുമിശിഹായിൽ പരിപൂർണ്ണമായി വിശ്വസിച്ചെങ്കിൽ മാത്രമെ സാധിക്കൂ എന്ന ഈ ലേഖകന്റെ വിശ്വാസം സവിനയം അറിയിക്കുകമാത്രം ചെയ്യുന്നു. സ്നേഹപൂർവ്വം വിശ്വാസത്തിന്റെ നായകനും പൂർത്തി വരുത്തുന്നവനുമായ ക്രിസ്തുവിനെ സൂക്ഷിച്ചു നോക്കുക.

---

## ബോയിസ് ക്യാമ്പ്.

മാവേലിക്കര പുതിയകാവ് പള്ളിയിൽവെച്ചു നടന്ന ഓർത്തഡോക്സ് സിറിയൻ വിദ്യാർത്ഥിസമ്മേളനത്തിന്റെ അനൗപചാരിക ചർച്ചകളുടെ ഫലമായി മാങ്ങാനം ക്രൈസ്തവാശ്രമത്തിൽവച്ച് മെയ് 31-ാംനു- ബുധനാഴ്ച സന്ധ്യ മുതൽ ജൂൺ 3-ാംനു- ശനിയാഴ്ച രാവിലെ 10 മണിവരെ ഒരു ബോയിസ് ക്യാമ്പു നടത്തിയിരിക്കുന്നു. അപ്രതീക്ഷിതമായുണ്ടായ മഴമൂലം പന്ത്രണ്ടു വിദ്യാർത്ഥികളേ ഈ ക്യാമ്പിൽ സംബന്ധിച്ചിരുന്നുള്ളു. എങ്കിലും ഈ സംരംഭം ഒരു പരിപൂർണ്ണവിജയമായിരുന്നു. പ്രസംഗങ്ങളേക്കാളധികം കളികൾക്കും മററു വിനോദങ്ങൾക്കും പ്രാധാന്യംകൊടുത്തിരുന്നതിനാൽ കുട്ടികൾ അതിതാല്പര്യത്തോടുകൂടി സകല പരിപാടികളിലും സംബന്ധിച്ചു. മൂന്നാം ഫാറംമുതൽ ആറാംഫാറംവരെയുള്ള ക്ലാസ്സുകളിലെ വിദ്യാർത്ഥികളാണ് ക്യാമ്പിൽ പങ്കെടുത്തതു്. എല്ലാവരും ശിക്ഷണബോധത്തോടുകൂടി വർത്തിച്ചിരുന്നുവെന്നതു് സ്മർത്തവ്യമാണ്.

ക്യാമ്പിലെ പ്രധാന നായകന്മാർ റവ. ഫാദർ കെ. ഡേവിഡ് ബി. ഏ.

(ശേഷം 8-ാം പേജിൽ)

## വാരപഞ്ചാംഗം

| | ജൂൺ | ഇടവം. | ഈയോർ |
|---|---|---|---|
| ഞായർ | 11 | 28 | 29 |
| തിങ്കൾ | 12 | 29 | 30 |
| ചൊവ്വാ | 13 | 30 | 31 |
| ബുധൻ | 14 | 31 | 1 |
| വ്യാഴം | 15 | 1 | 2 |
| വെള്ളി | 16 | 2 | 3 |
| ശനി | 17 | 3 | 4 |

### Thought for the Week

The grace of friendship—mind and heart
Linked with their fellow heart and mind,
The gains of science, gifts of art,
And sense of oneness with our kind,
A thirst to know and understand-
A large and liberal discontent:
These are the goods in life's rich hand,
The things that are more excellent.

Sir William Watson

THE CHURCH WEEKLY

# മാനേജിംഗ് കമ്മിററിയുടെ തീരുമാനങ്ങൾ.

മലങ്കര സുറിയാനിസഭാ മാനേജിംഗു കമ്മിററിയുടെ ഒരു യോഗം കഴിഞ്ഞ യാഴ്ചയിൽ പഴയസിമ്മനാരിയിൽവച്ചു കൂടി. പീസ് ലീഗിൻെറ സമാധാനസംരംഭങ്ങളേയും, വട്ടമേശസമ്മേളനത്തെയും തുടൎന്ന് പൊങ്ങിയും താണും കിടന്ന സമാധാനപ്രതീക്ഷകളെ അസ്തമിപ്പിക്കുന്ന ഒരു കല്പന ഹോംസിൽനിന്നു വന്നിട്ട് അധികനാളായിട്ടില്ല. ഈ സാഹചര്യങ്ങളിൽ ഇപ്പോൾ നടന്നുകഴിഞ്ഞ മാനേജിംഗ് കമ്മിററി സുപ്രധാനങ്ങളായ പല തീരുമാനങ്ങൾ ചെയ്യുമെന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്നു. സമ്മേളനതീരുമാനങ്ങളുടെ പൂർണ്ണരൂപം ഞങ്ങൾക്കു ലഭിച്ചിട്ടില്ലാത്തതിനാൽ അവ സംബന്ധിച്ചു ഞങ്ങൾ പറയുന്ന അഭിപ്രായങ്ങൾ അത്രയ്ക്കു അപൂർണ്ണങ്ങളായിരിക്കും. എങ്കിലും ഞങ്ങൾക്കു ലഭിച്ചിട്ടുള്ള അറിവുകൾ അടിസ്ഥാനമാക്കി ഒന്നുരണ്ടു കാര്യങ്ങൾ പറയുന്നതു് അസ്ഥാനത്തായിരിക്കയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. സഭാഭരണഘടനയിൽ വരുത്തേണ്ട ചില ഭേദഗതികളെപ്പററി ചർച്ചചെയ്തു തീരുമാനിച്ചതായി പറയപ്പെടുന്നു. അവ എന്തായിരുന്നാലും, ഭരണഘടനാവ്യവസ്ഥകൾ പ്രായോഗികമാക്കുകയും, സഭാംഗങ്ങളിൽ നിയമങ്ങളോടുള്ള ആദരവ് വർദ്ധിപ്പിക്കുകയും ചെയ്യുന്നതെങ്ങിനെയാണെന്നാണ് നമ്മെ അഭിമുഖീകരിക്കുന്ന വിഷമപ്രശ്നം. എത്രനല്ല ഭരണവ്യവസ്ഥകൾ രൂപവൽക്കരിച്ചാലും, അവയെ അംഗീകരിച്ചു പ്രവൎത്തിച്ചില്ലെങ്കിൽ അവ കേവലം നിഷ്പ്രയോജനങ്ങളായി ഭവിക്കുന്നതാണ്. നിയമവ്യവസ്ഥകളെ യഥേഷ്ടം വ്യാഖ്യാനിക്കുകയും സ്വാർത്ഥപരങ്ങളായ ഉദ്ദേശങ്ങൾക്ക് അവയെ വിനിയോഗിക്കുകയും ചെയ്യുന്നതിനുള്ള ഒരു വാസന സുറിയാനിക്കാൎക്കുള്ളതുപോലെ ഭൂമുഖത്ത് മററാർക്കെങ്കിലുമുണ്ടെങ്കിൽ അതു് അറബിവംശജരായ നമ്മുടെ ശീമക്കാൎക്കു മാത്രമാണെന്നു തോന്നുന്നു. ഈ നില മാററുന്നതിനു വേണ്ട പരിശീലനവും സാഹചര്യങ്ങളും പ്രതിവിധികളും നൽകുന്നതിനേപ്പററി കമ്മിററി ഗാഢമായി ആലോചിക്കേണ്ടതാണ്. സർവരാജ്യസംഘടനാവ്യവസ്ഥകൾ രൂപവൽകരിച്ചപ്പോൾ ഇങ്ങനെയുള്ള നിയമവ്യാഖ്യാന ദുർഘടപ്രശ്നങ്ങൾ ആവിർഭവിക്കുമെന്ന് അവർ വിഭാവനംചെയ്തിട്ടുണ്ട്. തൽപരിഹാരാർത്ഥമാണ് ഹേഗ് കോടതി ഇങ്ങനെയുള്ള പ്രശ്നങ്ങൾ കേട്ടു തീരുമാനിക്കണമെന്നും പ്രസ്തുത കോടതിയുടെ തീരുമാനം അവസാനത്തേതായി പരിഗണിക്കണമെന്നും വ്യവസ്ഥചെയ്തിരിക്കുന്നതു്. അതുപോലെ നമുക്കും ഒരു സമുദായകോടതിയുണ്ടായിരിക്കുന്നതു കൊള്ളാം. മി. കെ. ഏ. പൗലൂസിനെപ്പോലെയുള്ള ഒരു റിട്ടയാർഡ് ജഡ്ജി, ഒരു കാനോൻവിദഗ്ദ്ധൻ, പണ്ഡിതനായ ഒരു മെത്രാപ്പോലീത്താ മുതലായവർ അംഗങ്ങളായുള്ള ഒരു സമിതിയെ നിയോഗിക്കുകയും, പരസ്പരവിരുദ്ധങ്ങളായ നിയമവ്യാഖ്യാനങ്ങൾ ഉദിക്കുമ്പോൾ ഈ സമിതിയുടെ തീരുമാനത്തിന് അവ സമർപ്പിക്കുകയും ചെയ്യുന്നതിന് ഒരു സമുദായകോടതി സൃഷ്ടിക്കുന്നതു് സർവാദരണീയമായി തോന്നുന്നു. അവരുടെ അഭിപ്രായം ആ പ്രശ്നത്തിന് അവസാനത്തേതായിഅംഗീകരിക്കേണ്ടതാണെന്നും വ്യവസ്ഥചെയ്യുന്നതു് ഒരു പോംവഴിയെന്ന നിലയിൽ അധികൃതന്മാർക്കു സ്വീകാര്യമെങ്കിൽ പരീക്ഷിച്ചുനോക്കാവുന്നതാണ്. ഇടവകകളിൽ പൊട്ടിപ്പുറപ്പെടുന്ന ഓരോ വഴക്കുകൾ ഇതുപോലെയുള്ള പ്രാദേശികസമിതികൾ കേട്ട് തീരുമാനിക്കാൻവ്യവസ്ഥചെയ്യുകയും ആ തീരുമാനത്തിന്മേലുള്ള അപ്പീൽ സമുദായകോടതി കേൾക്കാമെന്ന് വ്യവസ്ഥ ചെയ്യുകയും ചെയ്യാം. സൎക്കാർകോടതികളിൽ പള്ളിക്കേസുകൾക്കുവേണ്ടി ദുർവ്യയം ചെയ്യുന്നപ്രയത്നവും, ധനവും, സമയവും ഈ കോടതിയിലേക്കു മാററുന്നതു് സമുദായസമുദ്ധാരണത്തിനു വഴിതെളിക്കും. മാനേജിംഗ് കമ്മിററിയുടെ രണ്ടു നിശ്ചയങ്ങൾ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടു. യഥാർത്ഥ കാനോനേതാണെന്നും, കാതോലിക്കാഭാഗത്തെ പട്ടത്വത്തെപ്പററി പാത്രിയർക്കീസുകക്ഷിയുടെ നില എന്താണെന്നും വ്യക്തമാക്കുന്നതുവരെ ഇനിയും സമാധാനാലോചനകളിൽ പ്രവേശിക്കേണ്ടതില്ലെന്നു മാനേജിംഗുകമ്മിററി തീരുമാനിച്ചിരിക്കുന്നതു് അഭിനന്ദനീയമായി തോന്നുന്നു. വിവാദവിഷയങ്ങളെപ്പററി സുചിന്തിതവും സുവ്യക്തവുമായ ധാരണകൾ ശാശ്വത സമാധാനത്തിന് അത്യന്താപേക്ഷിതമാണ്. അതുകൊണ്ടു് ഈ രണ്ടു കാര്യങ്ങളിൽ പാത്രിയർക്കീസുകക്ഷിയുടെ നില ധാർമ്മികദൃഷ്ട്യാ വിശദീകരിക്കുന്നതു് സഭാസമാധാനത്തിന് വലിയ ഒരു സംഭാവനയായിരിക്കും. പീസ് ലീഗിനെപ്പററിയുള്ള നിശ്ചയം കൂടാതെ കഴിക്കാമായിരുന്നു എന്നു തോന്നുന്നു. അതു കൂടിയേ കഴിയൂ എന്നുകമ്മിററിക്കു അഭിപ്രായമുണ്ടായിരുന്നുവെങ്കിൽ അതുകുറേക്കൂടെഔദാര്യപൂർണ്ണമായ വാചകങ്ങളിൽ എഴുതേണ്ടതായിരുന്നുവെന്നാണ് ഒരു ക്രൈസ്തവസമിതിയെന്ന നിലയിൽ മാനേജിംഗ് കമ്മിററിയിൽനിന്ന് പ്രതീക്ഷിക്കുന്നതു്. യുവജനങ്ങൾ നമ്മുടെ യുവജനങ്ങളാണെന്നുള്ള കഥ ആ പ്രമേയത്തിൽ വിസ്മരിച്ചുകാണുന്നു. സർ സി. പി.യുടെ "വിധ്വംസക" പ്രഖ്യാപനത്തെ അനുസ്മരിപ്പിക്കുന്നവിധത്തിലല്ലാതെ നിശ്ചയമായും ആ തീരുമാനം എഴുതേണ്ടതായിരുന്നു. എത്രതന്നെ "അനധികൃതവും, സഭാവിശ്വാസങ്ങൾക്ക് വിരുദ്ധവും" ആയ മാർഗ്ഗങ്ങളിൽ അവർ അപഥസഞ്ചാരം ചെയ്തിരുന്നാൽ തന്നെയും, "സഭാസമാധാന"മെന്ന വിശിഷ്ടാദർശത്തെപ്പററി ആവേശംകൊണ്ട നമ്മുടെ യുവജനങ്ങളെ അഭിനന്ദിക്കുന്ന ഒരു ചെറിയ "clause" (വാചകഘടകം) എങ്കിലും ആ നിശ്ചയത്തിൽ ഇല്ലാതെപോയതു് മാനേജിംഗുകമ്മിററിയുടെ മനപ്പൂർവമല്ലായിരിക്കാം. ആ ന്യൂനത എപ്പിസ്കോപ്പൽ സുന്നഹദോസിൽ നിശ്ചയങ്ങൾ സമർപ്പിക്കപ്പെടുമ്പോൾ പരിഹരിക്കപ്പെടുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

പ്രതിവാരപ്രഭാഷണം (Sermon for the Week)

# ജീവന്റെ അപ്പം

വി. യോഹന്നാൻ 6:35-46.

"ഞാൻ ജീവന്റെ അപ്പം ആകുന്നു. എന്റെ അടുക്കൽ വരുന്നവനു വിശക്കയില്ല. എന്നിൽ വിശ്വസിക്കുന്നവനു് ഒരുനാളും ദാഹിക്കയുമില്ല".

നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷയുടെ രണ്ടാംവർഷം അവസാനഭാഗം സമീപിച്ചിരുന്നു. കർത്താവു നിവർത്തിച്ച അന്ത്യപെസ്സഹാ പെരുനാളുകളിൽവച്ചു മൂന്നാമത്തെ പെരുനാളിൽ സംബന്ധിക്കുന്നതിനു് യേരുശലേം നഗരത്തിലേയ്ക്കു് ആളുകൾ കൂട്ടംകൂട്ടമായി പോകുന്നുണ്ടായിരുന്നു. അതുകൊണ്ടു തിബേര്യോസ്സ് കടൽക്കരയിൽ യേശുവിന്റെ ഉപദേശം കേൾപ്പാൻ പുരുഷാരം തടിച്ചുകൂടി. അവിടെവച്ചു രണ്ടു മഹാത്ഭുതങ്ങൾ നടന്നു. അതിൽ ഒന്നു് അഞ്ചപ്പംകൊണ്ടു് അയ്യായിരത്തിലധികം വരുന്ന പുരുഷാരത്തെ പോഷിപ്പിച്ചതായിരുന്നു. അടുത്ത ദിവസം കർത്താവിനെ അന്വേഷിച്ചു ജനക്കൂട്ടം കപ്പർന്നഹൂമിൽ വന്നുകൂടി. ലൌകികമായ ഭക്ഷണസുഖത്തെ അന്വേഷിച്ചാണു അവരിൽ ബഹുഭൂരിപക്ഷവും ഓടിക്കൂടിയതു്. ആ സന്ദർഭം പാഴാക്കാതെ നമ്മുടെ കർത്താവു ജീവന്റെ അപ്പത്തെക്കുറിച്ചു് ഒരു വലിയ പ്രസംഗംചെയ്തു. വി. വേദത്തിൽ മറ്റൊരിടത്തും ഇത്ര വിശദമായി ജീവന്റെ അപ്പത്തെക്കുറിച്ചു് വിവരിച്ചിട്ടില്ല. ഈ ആറാം അദ്ധ്യായത്തിനുള്ള പ്രത്യേകത അതാണു്.

ഞാൻ ജീവന്റെ അപ്പമാകുന്നു എന്നു പറയുന്നതു തന്നെക്കുറിച്ചുതന്നെയാണെന്നു ശ്രോതാക്കൾക്കു് തെളിയിച്ചുകൊടുക്കുവാനാണു് തന്റെ ശ്രമം. ജീവിക്കുന്നതും ജീവനെ കൊടുക്കുന്നതുമായ അപ്പം അവിടുന്നുതന്നെയാണു്. വനത്തിൽവച്ചു് യിസ്രായേല്യർക്കു് മന്നാ പൊഴിച്ചുകൊടുത്തു. അഞ്ചപ്പംകൊണ്ടു് അയ്യായിരത്തെ പോഷിപ്പിച്ചു. ഇതെല്ലാം, തന്നെ ചൂണ്ടിക്കാണിക്കുകയായിരുന്നു. വെറും സാദൃശമായിരുന്ന ആ സംഭവങ്ങളുടെ എല്ലാം സാക്ഷാത്കാരം തന്നിൽതന്നെയാണെന്നും സാക്ഷാത്തായ ജീവൻ നൽകുന്ന അപ്പം താൻതന്നെ എന്നും ഉള്ള നിത്യസത്യം ഇങ്ങനെ തെളിയിച്ചു.

ജീവന്റെ അപ്പം എന്നു പറയുന്നതു് എന്തിനെ ഉദ്ദേശിക്കുന്നു എന്നു നോക്കാം. വി. കുർബ്ബാന സ്ഥാപനത്തിനു മുമ്പായി അതിൽ അടങ്ങിയിരിക്കുന്ന തത്വത്തെ സൂചിപ്പിച്ചുകൊണ്ടു താൻ ജീവന്റെ അപ്പമെന്നും സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവന്ന അപ്പമെന്നും മററുമുള്ള പദങ്ങൾ കർത്താവു ഉപയോഗിച്ചിട്ടുണ്ടു്. തന്റെ തിരുശരീരരക്തങ്ങളുടെ ദിവ്യരഹസ്യം ഗ്രഹിക്കുന്നതിനു തന്റെ ശിഷ്യന്മാരെ ഒരുക്കുകയും പരിചയിപ്പിക്കയും ചെയ്യണമെന്നുള്ള ആഗ്രഹത്തോടെയായിരിക്കണം താൻ മുൻപറഞ്ഞ വാക്കുകളെ ഉപയോഗിച്ചിട്ടുള്ളതു്. ഇത്ര കരുതിയിട്ടും വി. കുർബ്ബാനയെപ്പററിയുള്ള ഉപദേശം ശരിയായി ഗ്രഹിപ്പാൻ അവക്കു കഴിഞ്ഞില്ല. അവർ വിരുദ്ധപ്പെടുകയും ചെയ്തു.(യോഹ.6:52,60) ഇവനു തന്റെമാംസത്തെ ഭക്ഷിപ്പാൻ തരുന്നതിനു് എങ്ങിനെ കഴിയും എന്നുള്ള അവരുടെ സംശയം വ്യാഖ്യാനിച്ചു ലഘൂപ്പെടുത്തി പറിപ്പിക്കുന്നതിനു താൻ ശ്രമിച്ചില്ല. പല ഉപമകളും താൻ അവക്കു് തെളിയിച്ചുകൊടുത്തിട്ടുണ്ടു്. വിതയ്ക്കുന്നവന്റെ ഉപമ അതിനുദാഹരണമാണു്. എന്നാൽ ഈ സന്ദർഭത്തിൽ കർത്താവു് യാതൊരു വ്യാഖ്യാനവും അതിനു കൊടുത്തുകാണുന്നില്ല.

താൻ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവന്ന അപ്പമെന്നു പറഞ്ഞപ്പോൾ ശ്രോതാക്കൾ പിറുപിറുക്കുകയും തന്റെ ശരീരം ഭക്ഷിക്കയും തന്റെ രക്തം കുടിക്കയും ചെയ്യണമെന്നു് ഉപദേശിച്ചപ്പോൾ അവർ അന്യോന്യം വാദിക്കയുംചെയ്തു. ശിഷ്യന്മാരിൽ ചിലർ കർത്താവിനോടു കൂടിയുള്ള സഞ്ചാരം മതിയാക്കുകയും ചെയ്തു. അപ്പോൾ കുറെക്കൂടെ ശക്തിയായി ഇങ്ങനെ ഉപദേശിച്ചു. "നിങ്ങൾ മനുഷ്യപുത്രന്റെ മാംസം ഭക്ഷിക്കാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കു നിങ്ങളിൽ ജീവനില്ല എന്നു സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു". പ്രധാന ശിഷ്യന്മാരുടെ നേരെ തിരിഞ്ഞു നിങ്ങളുംപോകുവാൻ ഇച്ഛിക്കുന്നുവോ എന്നു കർത്താവു ചോദിച്ചു. ഉടനെ "കർത്താവേ ഞങ്ങൾ ആരുടെ അടുക്കൽ പോകേണ്ടു. നിനക്കു നിത്യ ജീവന്റെ വചനങ്ങൾ ഉണ്ടു" എന്നാണു് പത്രോസ് ശ്ലീഹാ ധൈര്യമായി മറുപടി പറഞ്ഞതു്. കേൾവിക്കാർ പിറുപിറുത്തതു എന്തുകൊണ്ടായിരിക്കാം? തന്റെ ശരീരവും രക്തവു ഭക്ഷിക്കണമെന്നു പറഞ്ഞതിനു ശേഷം അവർക്കു കൊടുത്തതു് വെറും അപ്പവും വീഞ്ഞും മാത്രമായിരുന്നു. എന്നാൽ അഞ്ചപ്പം തന്റെ കൈയ്യിൽ എടുത്തു് അനുഗ്രഹിച്ചു് പ്രാർത്ഥിച്ചപ്പോൾ അതു വർദ്ധിച്ചതിൽ അടങ്ങിയിരിക്കുന്ന വചനത്തിന്റെ ശക്തി അവർക്കു ഗ്രഹിക്കുവാൻ കഴിയാതെ പോയി. ആകയാൽ അപ്പവും വീഞ്ഞും വചനശക്തിയാൽ ശരീരവും രക്തവും ആയിതീരുന്നു എന്നു് നാം വിശ്വസിക്കണം. "ഞാൻ ജീവന്റെ അപ്പമാകുന്നു—ഈ അപ്പം ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും. ലോകത്തിനുവേണ്ടി കൊടുപ്പാനിരിക്കുന്ന അപ്പം എന്റെ മാംസമാകുന്നു – എന്റെ മാംസം സാക്ഷാൽ ഭക്ഷണമാകുന്നു" ഇങ്ങനെയുള്ള അർത്ഥവത്തായ വാക്യങ്ങളാൽ തന്റെ ശരീര രക്തങ്ങളുടെ അനുഭവം ഒരുത്തനെ നിശ്ചയമായിട്ടും തന്റെ അവകാശിയാക്കിതീർക്കുന്നു എന്നും അതു അനുഭവിക്കാത്തവർക്കു് ജീവനില്ലെന്നും അവിടുന്നു് വ്യക്തമാക്കുന്നുണ്ടു്. ഈ ജീവന്റെ അപ്പമാണു് വി. കുർബ്ബാനയിൽ നാം അനുഭവിക്കുന്നതു്. അതുതന്നെയാണു് വി. കുർബ്ബാന. ഈ വിശുദ്ധ കൂദാശയെക്കുറിച്ചു് ഒരു ചിന്തകൻ ഇങ്ങനെ പറയുന്നു. "നിത്യമഹോത്സവം ഘോഷിക്കുന്നതിനായി സ്വർഗ്ഗീയ യേരുശലേമിലേക്കു ഈ വനമാകുന്ന ലോകത്തിൽ കൂടി വിശന്നും ക്ഷീണിച്ചും യാത്രചെയ്തുകൊണ്ടിരിക്കുന്ന മഹാപുരുഷാരത്തിനു സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങിവന്ന ജീവന്റെ അപ്പമാകുന്ന താൻ ആ വി. കർമ്മത്തിൽ തന്നെത്തന്നെ നൽകുന്നു." എത്ര ശ്രേഷ്ഠമായ അഭിപ്രായം.

സജീവവും ജീവപ്രദായകവുമായ ഈ അപ്പത്തിന്റെ അനുഭവത്തിൽ ഇന്നു് നമ്മുടെ നിലയെന്തു്? നാം ഓരോരുത്തരും ഇതിനു സാക്ഷിയാണു്. മുൻകാലങ്ങളിൽ ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും വി. കുർബ്ബാന അനുഭവിക്കാത്തവർ നമ്മുടെയിടയിൽ ഇല്ലായിരുന്നു എന്നാണു് പറഞ്ഞു കേട്ടിട്ടുള്ളതു്. പക്ഷെ ഇന്നത്തെ അനുഭവം മറിച്ചാണു്. ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും വി. കുർബ്ബാന അനുഭവിക്കുന്നവർ നമ്മുടെയിടയിൽ മുപ്പതു ശതമാനമെങ്കിലും കാണുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അനുഭവിക്കുന്നവരിൽ അധികപംകും സ്ത്രീകളായിരിക്കും. പുരുഷന്മാരുടെ ഇടയിൽ പൊതുവെ ഇതു് ഒരു ചിന്താവിഷയം പോലുമേ അല്ല. എന്തൊരു ശോച്യാവസ്ഥ. വി. കുർബ്ബാന നിരന്തരം അനുഭവിച്ചിട്ടുള്ള പരേതർക്കു് വേണ്ടി പ്രാർത്ഥിക്കുന്നതിനാണു് വി. സഭ ഉപദേശിക്കുന്നതു്. മാർ ദീവന്നാസ്യോസിന്റെ കുർബ്ബാന ക്രമത്തിൽ ഇപ്രകാരം പറയുന്നു. "കർത്താവേ മരിച്ചുപോയവരിൽ കരുണയോടെ നീ സൂക്ഷിക്കേണമേ. അവരുടെ കട

# വിശുദ്ധദീപം

(പുത്തൻകാവു മാത്തൻതരകൻ)

## ദേവാലയത്തിൽ

"സൂര്യോദയംമുതൽസന്ധ്യയാവോളവും
സംസ്തുതമാകട്ടെ സർവ്വേശ്വരാഭിഖ്യ.
സർവ്വജാതികൾമേലെന്നല്ല വാനത്തിനും
സന്തതം മീതെയഹോവ വസിക്കുന്നു.
പാരിലും വിണ്ണിലുമുള്ള വസ്തുക്കളെ
കാരുണ്യവാൻ നമിതാസ്യനായ് വീക്ഷിപ്പൂ
ധൂളിയിൽ നിന്നെഴുന്നേല്പിച്ചാനേഴയെ
കുപ്പയിൽ നിന്നുമുയർത്തി ദരിദ്രനെ.
മിസ്രേമിൽ നിന്നും യിസ്രായേലും, യാക്കോബിൻ
വംശം, പരജനത്തിൻ മദ്ധ്യത്തിൽ നിന്നും
യാത്രപുറപ്പെട്ടു മുന്നോട്ടുപോകവെ,
യോർദ്ദാൻതരംഗിണി സാദരം പിൻവാങ്ങി
കുഞ്ഞാടിനെപ്പോലെ ശൈലപോതങ്ങളും
മുട്ടാടിനെപ്പോലെ തുംഗശൈലങ്ങളും
തുള്ളിയെന്നല്ലയിബ്രഹ്മാണ്ഡവും പാര–
മുള്ളിൽ ഭയം പൂണ്ടുകമ്പിതമായ്ത്തീർന്നു.
നിർഝരമാക്കിയഹോവ, തീക്കല്ലിനെ
നിർമ്മലമാം വാപിയാക്കിനാൻ പാറയെ
സത്യമാം രക്ഷതൻ പാനപാത്രംവഹി–
ച്ചോതും ഞാൻ നിത്യം യഹോവതൻ ശ്രീനാമം.
ഞാനെന്റെ നേർച്ചകളൊക്കെയഹോവയ്ക്കു
മാനവസഞ്ചയം കാൺകെക്കഴിച്ചിടും.
യാക്കോബിൻദൈവമേ, നീ മമബന്ധന–
മൊക്കെയഴിച്ചെന്നെ മുക്തനാക്കിത്തീർത്തു.
ദൈവമേ, താവക പ്രാകാരം തന്നിലും
ദിവ്യജെറുശലേമേ, നിന്റെ നടുവിലും
ഞാനെന്റെ നേർച്ചകളൊക്കെ, മടിക്കാതെ
മാനവസഞ്ചയം കാൺകെക്കഴിച്ചീടും
സ്തോത്രം യഹോവയ്ക്കു–യിസ്രായേൽനാഥനു
സ്തോത്രം യാക്കോബിന്റെ ദൈവത്തിനെപ്പോഴും"
സങ്കീർത്തനം പാടിത്തീർന്നോരനന്തരം
ശ്രീയേശുബാലനും മാതാപിതാക്കളും
പൂപ മുറിച്ചജമാംസത്തോടാന്നിച്ചു
ഭക്ഷിച്ചു വീഞ്ഞുംകുടിച്ചു സംതൃപ്തരായ്.

---

(5-ാംപേജിൽനിന്നും തുടർച്ച)
ബി. ഡിയും, ശ്രീ വി.കെ. അലക്സാണ്ടർ എം.എ.യുമായിരുന്നു.ക്യാമ്പിന്റെ ഉദ്ദേശം,ക്രിസ്തുവിന്റെ സ്നേഹം,പ്രാർത്ഥനയുടെ പ്രാധാന്യം, സത്യകമ്പസ്സാരത്തിന്റെ ആവശ്യകതയും മാതൃകയും എന്നീ വിഷയങ്ങളെപ്പററി ബ. ദാവീദച്ചനും, ക്യാമ്പിൽ ശിക്ഷണത്തിന്റെ പ്രാധാന്യം, ജീവിതവിശുദ്ധി, ക്രിസ്തു നമ്മുടെ സ്നേഹിതൻ, ക്രിസ്തുവിനെ അനുഭവിപ്പാനുള്ള മാർഗ്ഗം എന്നീ വിഷയങ്ങളെപ്പററി ശ്രീ വി. കെ. അലക്സാണ്ടറും, കർത്തൃപ്രാർത്ഥനയെക്കുറിച്ചു് ശ്രീ കെ.കെ. ചാണ്ടിയും, വർക്ക് ക്യാമ്പിനെക്കുറിച്ചു (Work camp) മിസ്സിസ് കെ.കെ. ചാണ്ടിയും, മിഷ്യനറിപ്രവർത്തനത്തെക്കുറിച്ചു ശ്രീ ററി. സി. ഉമ്മനും പ്രസംഗിക്കയുണ്ടായി.

ക്യാമ്പിലെ ദിനചര്യ ഏതാണ്ടിപ്രകാരമായിരുന്നു. ക്യാമ്പംഗങ്ങളെ പ്രവർത്തനസൗകര്യാർത്ഥം രണ്ടായി തിരിച്ചു് യഹൂദാഗോത്രമെന്നും ലേവിഗോത്രമെന്നും പേർ നൽകിയിരുന്നു. രാവിലെ 5—30-നു് എല്ലാവരും എഴുനേററു് ഉദ്ദേശം 15 മിനിററുസമയം അവരവരുടെ കിടക്കയിലിരുന്നു മൗനമായി പ്രാർത്ഥിക്കയും ധ്യാനിക്കയും ചെയ്യും. പിന്നീട്ടു് ഏഴുമണിക്കു പ്രഭാതപ്രാർത്ഥനയും അതോടുചേർന്നു് ഒരു പ്രസംഗവും കഴിഞ്ഞാൽ രാവിലത്തെ ഭക്ഷണസമയമായി. തുടർന്നു് ക്യാമ്പിലെ പ്രധാനനായകൻ രണ്ടു ഗ്രൂപ്പുകളുടെയും മുറികൾ സന്ദർശിച്ചു് അവയുടെ വൃത്തിയും ക്രമീകരണവുമനുസരിച്ചു മാർക്കു നൽകുമായിരുന്നു. പിന്നീട്ടു് ഒരു മണിക്കൂർ സമയത്തേക്കു മുറിക്കകത്തു വച്ചുതന്നെ ചില കളികളും തുടർന്നു പ്രസംഗവും അതിനുശേഷം കളികളും പതിവായി നടത്തിയിരുന്നു. ഉച്ചനമസ്കാരവും മദ്ധ്യസ്ഥപ്രാർത്ഥനയും ഭക്ഷണവും കഴിഞ്ഞു് മൂന്നുമണി വരെയുള്ള സമയം വിശ്രമത്തിനുപയോഗിച്ചുപോന്നു. എന്നാൽ ഈ സമയത്തു വിദ്യാർത്ഥികൾ ക്യാമ്പു വകയായി ഒരു ദിനപത്രം പ്രസിദ്ധീകരിക്കുന്നതിൽ വ്യാപൃതരായിരുന്നു. കമ്യൂണിസം, വർഗ്ഗീയത, ബോയിസ്ക്യാമ്പ് തുടങ്ങിയ വിഷയങ്ങളെ പരാമർശിച്ചുള്ള ലേഖനങ്ങളും ചെറുകഥകളും ഹാസ്യചിത്രങ്ങളും ഉൾക്കൊള്ളുന്നവയായിയിരുന്നു പ്രസ്തുത പ്രസിദ്ധീകരണം. 3 മുതൽ 4 വരെ പ്രസംഗത്തിനും അതിനുശേഷം കളികൾക്കുമുള്ള സമയമാണു്. 7 മണിക്കു സന്ധ്യാപ്രാർത്ഥനയും തുടർന്നു പ്രസംഗവും ഉണ്ടായിരുന്നു. ഭക്ഷണം കഴിഞ്ഞുള്ള സമയം വിവിധ വിനോദപ്രകടനങ്ങൾക്കും കുമ്പസാരത്തിനുമായി ഓരോ ദിവസം ചെലവഴിച്ചിരുന്നു. എല്ലാ ക്യാമ്പംഗങ്ങളും ശനിയാഴ്ച രാവിലെ വി. കർബാന അനുഭവിക്കുകയുണ്ടായി. വിദ്യാർത്ഥികൾ വ്യാഴാഴ്ച മുണ്ടകപ്പാടം അഗതിമന്ദിരം സന്ദർശിച്ചു. ക്രൈസ്തവാശ്രമ ഭാരവാഹികളുടെ ഹൃദയംഗമമായ സഹായസഹകരണങ്ങൾ കൃതജ്ഞതാപൂർവം സ്മരിക്കേണ്ടതത്രെ.

വിദ്യാർത്ഥികൾക്കു ആത്മീയമായ പ്രചോദനം നൽകുന്നതിനു ക്യാമ്പു പര്യാപ്തമായിരുന്നു. ഇതിൽ സംബന്ധിച്ച ഓരോ വ്യക്തിയും പുതിയ തീരുമാനങ്ങളോടുകൂടിയാണു് തിരികെ പോയിട്ടുള്ളതു്. മാതൃസഭയോടു ഭക്തിയും സ്നേഹവുമുള്ളവരായി കുട്ടികൾ വളരണമെങ്കിൽ ചെറുപ്പത്തിൽ അവർക്കു ഏതാദൃശങ്ങളായ സന്ദർഭങ്ങൾ ലഭിക്കുന്നതു പ്രയോജനകരമായിരിക്കും. ചെറുപ്പത്തിൽ ക്യാമ്പു്, കോൺഫറൻസ്, സ്നേഹിതന്മാർ എന്നീ മാർഗ്ഗങ്ങളിൽ കൂടി ലഭിച്ചിട്ടുള്ള വെളിച്ചം പലരേയും ക്രിസ്തീയ ജീവിതം നയിക്കുന്നതിനു സഹായിച്ചിട്ടുണ്ടെന്നു അനുഭവം സാക്ഷിക്കുന്നു. അതുകൊണ്ടു് ഹൈസ്കൂൾ വിദ്യാർത്ഥികൾക്കായുള്ള ഈദൃശങ്ങളായ സംരംഭങ്ങൾക്കു സഭയിൽ നിന്നും വേണ്ട പ്രോത്സാഹനങ്ങൾ

(ശേഷം 12-ാം പേജിൽ)

---

ങ്ങളെ പരിഹരിക്കേണമേ. എന്തുകൊണ്ടെന്നാൽ നിന്റെ ഏകപുത്രന്റെതിരുശരീരവും തിരുരക്തവും അവരുടെ അവയവങ്ങളിൽ മറഞ്ഞിരിക്കുന്നു". അതുകൊണ്ടു് മനുഷ്യന്റെ ആത്മീയക്ഷുത്തു്പിപാസാദികളെ ശമിപ്പിക്കുന്നതിനു് ആ ജീവന്റെ അപ്പത്തിനുമാത്രമേ കഴിവുള്ളു എന്നു് നാം പൂർണ്ണമായി വിശ്വസിക്കുകയും ആ വിശ്വാസം അനുഭവത്തിലാക്കുകയും കൂടെ വേണം.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ ലൂക്കോസ് 9. 51—56**

യഹൂദിയായിൽനിന്ന് ഗലീലയിലേക്ക് പോകുന്നതിന് യേശു ശമറിയായിൽക്കൂടി പോകേണ്ടിയിരുന്നു. യഹൂദന്മാരും ശമറിയാക്കാരും തമ്മിൽ വർഗ്ഗീയമായും മതപരമായുമുള്ള ശത്രുത അഗമേറിയതായിരുന്നതുകൊണ്ട് യഹൂദന്മാർ യെരുശലേമിലേക്ക പോകുന്നതുതന്നെ ശമറിയാക്കാർക്ക് അരോചകമായിരുന്നു.

55-ം, 56-ം വാക്യങ്ങൾ വേദപുസ്തകത്തിൻെറ എല്ലാപ്രതികളിലും കാണുന്നില്ലെങ്കിലും ആ ഭാഗം യേശുതമ്പുരാനിൽനിന്ന് സ്വാഭാവികമായി പ്രതീക്ഷിക്കാവുന്ന ഒരു മറുപടിയാണ്. പ്രതികാരം, നിരപരാധികളും അജ്ഞരുമായവരെ ശിക്ഷിക്കുക ഇവയൊക്കെ കർതൃദൃഷ്ടിയിൽ നിഷിദ്ധമായി തോന്നിയതു് സ്വാഭാവികമാണ്. ജീവൻ നൽകുവാനും അതു് സമൃദ്ധിയായിനൽകുവാനുംവന്ന യേശുതമ്പുരാനിൽനിന്ന് മറെറാരുപ്രകാരത്തിലുള്ള മറുപടി പ്രതീക്ഷിക്കേണ്ട ആവശ്യമില്ല. മനഃപൂർവ്വം പാപികളായി ജീവിക്കുന്നവർ ശിക്ഷിക്കപ്പെട്ടമെന്നുള്ള തൻെറ ഉപദേശത്തിനു വിരുദ്ധമല്ല ഇവിടെ താൻ നൽകിയ മറുപടി. എതിരാളികളെ സഹിഷ്ണുതമൂലം നമ്മുടെ ഭാഗത്തേക്കാകർഷിക്കുകയാണാവശ്യം. കർത്താവിനെ അനുഗമിക്കുന്നവർക്ക് ഇതല്ലാതെ മറെറാരുമാർഗ്ഗം കരണീയമായില്ല. അജ്ഞരും അധഃസ്ഥിതരും അവശരുമായവരെപ്രതി അനവരതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവർക്കുവേണ്ടി നമുക്ക പ്രാർത്ഥിക്കാം.

**ചൊവ്വാ. ലൂക്കോസ് 11. 14—26**

യേശു ഭൂതങ്ങളുടെതലവനായ ബെയെത്സെബൂബിനെക്കൊണ്ട് ഭൂതത്തെ പുറത്താക്കി എന്ന ആരോപണം യേശു അശുദ്ധാത്മാക്കളുമായി സഖ്യതയിൽ കഴിയുന്നവനാണെന്ന് പ്രഖ്യാപിക്കുന്നതിനു തുല്യമായിരുന്നു. യേശു തൻെറ മറുപടിയിൽ പറയുന്നപ്രകാരംഅത അഭിപ്രായം യുക്തിവിരുദ്ധവും അടിസ്ഥാനരഹിതവും ആയിരുന്നതിനുപുറമെ നന്മയും തിന്മയും തമ്മിൽ തിരിച്ചറിയുന്നതിനുള്ള അശക്യതയെയായിരുന്നു അതു കാണിച്ചതു്. നന്മയും തിന്മയും തമ്മിൽ തിരിച്ചറിയുന്നവരായിരിക്കണം മനുഷ്യർ. നന്മയും തിന്മയും തമ്മിലുള്ള അന്തരം മനുഷ്യദൃഷ്ടിയിൽ വെളിവായിക്കാണിക്കുക യേശുക്രിസ്തുവിൻെറ ആഗമനോദ്ദേശങ്ങളിൽ ഒന്നായിരുന്നു താനും. അങ്ങനെ ദൈവരാജ്യവും തിന്മയുടെ രാജ്യവും തമ്മിൽ വിവേചിച്ചറിയുവാൻ മനുഷ്യൻ പ്രാപ്തനാകേണ്ടതാവശ്യമായിരുന്നു. എന്നാൽ തിന്മ വർജ്ജിക്കുന്നതുകൊണ്ടുമാത്രമായില്ല; നാം ദൈവാത്മഭരിതരായിത്തീരുകകൂടെ ചെയ്യണം. അനുതപിക്കുന്നപാപി ദൈവത്തിനു തന്നെത്തന്നെ സമർപ്പിച്ചിട്ട് പരിശുദ്ധിയിലേക്ക വളരുന്നില്ലെങ്കിൽ അവൻ ദോഷത്തിലേക്ക് വീഴാതിരിപ്പാൻ മാർഗ്ഗമില്ല. ദൈവേഷ്ടം പ്രവർത്തിക്കുന്നതിൽ നാം ജാഗരൂകരാകുന്നില്ലെങ്കിൽ തിന്മഒഴിഞ്ഞു മാറുന്നതുകൊണ്ടുമാത്രം പ്രയോജനമൊന്നുമില്ല. ക്രൈസ്തവനാമധാരികൾ തിന്മയെ അധിക്ഷേപിക്ക മാത്രം ചെയ്യുന്നതിനു പകരം ജീവിതവും സംസാരവും കൊണ്ട് സൃഷ്ടിപരമായ പ്രവൃത്തികളിൽ വ്യാപൃതരായിരുന്നു എങ്കിൽ അതെത്രനന്നായിരുന്നു.

**ബുധൻ. ലൂക്കോസ് 9. 57-62**

കർത്താവിനെ അനുഗമിക്കുവാൻ ഇച്ഛിച്ച മൂന്നുപേരുടെ കാര്യം ഇവിടെ പറയുന്നുണ്ട്. മൂവരോടും അവരനുഷ്ഠിക്കേണ്ടിവരുന്ന ത്യാഗത്തിൻെറ പരിധി നിർണ്ണയിക്കുവാൻ കർത്താവ് ആജ്ഞാപിക്കുന്നു. ജീവിതത്തിൻെറ അനിശ്ചിതാവസ്ഥ, കുടുംബബന്ധങ്ങളുടെ സമർപ്പണം, യാതൊരു നിയന്ത്രണവും കൂടാതെയുള്ള സ്വയസമർപ്പണം ഇവയാണ് അവയോരോന്നും. മുന്നൊരവസരത്തിൽ (9. 21-27) തനിക്ക വരുവാനിരിക്കുന്ന കഷ്ടതകൾ, തന്നെഅനുഗമിക്കുന്നതിനാഗ്രഹിക്കുന്നവർ അനുഷ്ഠിക്കേണ്ടിവരുന്ന ത്യാഗം ഇവയെപ്പററി യേശുതമ്പുരാൻ സംസാരിക്കുന്നുണ്ട്. അതിൻെറ പശ്ചാത്തലത്തിൽവേണം നാം ഈ ഭാഗത്തെക്കുറിച്ച് ചിന്തിക്കുവാൻ. തൻെറ മാർഗ്ഗം സുഖകരമെന്നുഭാവിക്കുകയോ അർദ്ധമനസ്സരായ തൻെറ അനുയായികളെ താൻ ഒരിക്കലും പ്രോത്സാഹിപ്പിക്കുകയോ ചെയ്യുന്നില്ല. തന്നെ അനുഗമിക്കുന്നവർ ജീവിതത്തിൽ കാമ്യമെന്നു തോന്നുന്ന ചിലതെങ്കിലും ത്യജിക്കേണ്ടിവന്നേക്കാം. ഒരു പക്ഷെ അങ്ങനെയുള്ള ത്യാഗത്തിന് എല്ലാവരും നിർബന്ധിതരല്ലായിരിക്കാമെങ്കിലും ആവശ്യമെന്ന് വന്നാൽ ഏതുത്യാഗത്തിനുമുള്ള സന്നദ്ധതയാവശ്യമാകുന്നു. അങ്ങനെയുള്ളവർക്കേ ക്രിസ്തുവിൻെറ അനുയായികളായിരിപ്പാൻ സാദ്ധ്യമാകയുള്ളു.

**വ്യാഴം. ലൂക്കോസ് 10. 25-37.**

നല്ലശമറിയാക്കാരൻെറ ഉപമവെറും ഉപമമാത്രമായി നാം ഗണിക്കുന്നമെന്നില്ല. ഒരു പക്ഷെ വല്ല ചരിത്രവാസ്തവവും അതിൽ ഇല്ലെന്ന് പറയുവാനെങ്ങിനെകഴിയും. യെറുശലേമിൽനിന്ന് യെരിഹോയിലേക്കുള്ളവഴി കൊള്ളക്കാരുടെ ഒരു താവളമായിരുന്നു. യഹൂദദൃഷ്ടിയിൽ നിഷിദ്ധരും പരിഗണനഅർഹിക്കാത്തവരുമായിരുന്നു ശമറിയാക്കാർ. സൽകൃത്യങ്ങളെ പ്രശംസിക്കയല്ല ഈ ഉപമയുടെ ലക്ഷ്യം. തൻെറ അയൽക്കാരനാരാകുന്നു എന്ന ചോദ്യത്തിനു മറുപടിപറയുവാനാണു യേശുതമ്പുരാൻെറ ശ്രമം. സഹായം അർഹിക്കുന്നിടത്തു സഹായം ചെയ്യുന്നതിൽപരമായി അതിനെക്കുറിച്ചു പരിഗണനഒന്നും ആവശ്യമില്ല. യഹൂദദൃഷ്ടിയിൽ യഹൂദന്മാരൊഴിച്ചാരും പരിഗണനാർഹരായിരുന്നില്ല. ആ ധാരണ തിരുത്തേണ്ടതാവശ്യവുമായിരുന്നു. അതുപോലെതന്നെ സ്നേഹം വികാരരൂപത്തിൽ മാത്രം സ്ഥിതിചെയ്യാതെ ബാഹ്യരൂപം പ്രാപിക്കേണ്ടതാവശ്യമാകുന്നു. സഹോദര സ്നേഹത്തിൽ നിന്ന് സംജാതമാകുന്ന കടപ്പാട് രക്തബന്ധംകൊണ്ടോ, സാമൂഹ്യബന്ധം കൊണ്ടോ മററുയാതൊരു കാരണവശാലോ നിയന്ത്രിതമായിപോകുവാനിടയാകരുതു്. അവശ്യത്തിലിരിക്കുന്നവനെ കണ്ടിട്ട് കടന്നുപോകുന്നതു് ക്രിസ്തീയത്വമല്ല. ക്രിസ്ത്യാനിയുടെ സ്നേഹം ദൈവത്തിൻെറ സ്നേഹംപോലെതന്നെ കാതോലികവും പക്ഷപാതരഹിതവുമായിരിക്കണം.

**വെള്ളി. ലൂക്കോസ് 10. 38-42.**

ഈ സംഭവം ബഥനിയിൽ നടന്നു എന്നുള്ളതിനു സംശയമില്ല. അതിഥികളെ സൽക്കരിക്കുന്നതിൽ ബദ്ധശ്രദ്ധയായിരുന്ന മാർത്താ അക്കാര്യത്തിൽ സഹോദരി അലസയായി കാണപ്പെട്ടതിൽ ഈർഷ്യപ്പെട്ടു ആവലാതിയുമായി കർത്തൃസന്നിധിയിൽ എത്തി. യേശുതമ്പുരാൻ ഇവിടെ മാർത്തായെ ശാസിച്ചു എന്നു നിരൂപിക്കരുതു്. മറിയം കുറെക്കൂടെ ബുദ്ധിപൂർവ്വം പ്രവർത്തിച്ചു എന്ന് മാത്രമേ കർത്താവ് അഭിപ്രായപ്പെട്ടുന്നുള്ളു. "അല്പമേ വേണ്ടു; അല്ല, ഒന്നമതി" എന്നു കർത്താവ് പറയുന്നതിൻെറ അർത്ഥം "വിപുലമായ തോതിൽ സൽക്കാരത്തിനൊരുങ്ങേണ്ട; ഏററവും ലളിതമായ ഭക്ഷണം മതി" എന്നാണു. മാർത്തയുടെ സ്വഭാവമുള്ളവർ സൽപ്രവൃത്തികളിലുള്ള ജാഗ്രതകൊണ്ട് മാത്രം തൃപ്തിയടയാറുണ്ട്. എന്നാൽ സൽപ്രവൃത്തികൾപോലും ദൈവേഷ്ടത്തിനനുസരണമായി നിവൃത്തിക്കപ്പെടേണ്ടതുണ്ട്. നന്മചെയ്യാനുള്ള ആഗ്രഹം ദൈ

(4-ാം പേജിൽനിന്നു തുടർച്ച)

മ്പിൽ നീതിക്കുവേണ്ടി വാദിക്കുന്നതു് അർത്ഥരഹിതമായ ഒരു പ്രഹസനം മാത്രമായിരിക്കുമെന്നു് അദ്ദേഹത്തിനറിയാമായിരുന്നു നട്ടെല്ലിന്നു് അശേഷം കെല്പില്ലാതിരുന്ന ആ ന്യായാധിപൻ വാദികളുടെ ഭീഷണികൾക്കും പ്രലോഭനങ്ങൾക്കും കീഴടങ്ങുമെന്നു് മനുഷ്യമനസ്സു് ശരിക്കു് അറിയാമായിരുന്ന ആ പ്രതി മനസ്സിലാക്കി. അതുമൂലം അദ്ദേഹം മൌനമവലംബിച്ചതേയുള്ളൂ. അഭൗമികമായ ഒരു ശാന്തി ആ തടവുപുള്ളിയിൽ നിന്നും നിർഗ്ഗളിച്ചുകൊണ്ടിരുന്നു.

ആ കോടതിമുറിയിൽ ആരുടെയെങ്കിലും ഹൃദയം പ്രശാന്തമായിരുന്നുവെങ്കിൽ പ്രതിയുടേതു മാത്രമായിരുന്നു. "നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു്; എന്റെ പിതാവിൽ വിശ്വസിക്കുക. എന്നിലും വിശ്വസിക്കുക." എന്നു പറഞ്ഞ ആ പ്രതിമയിൽ നിന്നും മറ്റെന്താണു് നാം പ്രതീക്ഷിക്കേണ്ടതു്. ഏതുവിധേനയെങ്കിലും വിസ്താരം അവസാനിപ്പിച്ചു് മരണശിക്ഷയ്ക്കു് ഒരു വിധിസമ്പാദിക്കുന്നതിലേയ്ക്കു വേണ്ടി വാദികളുടെ ഹൃദയം ഉഴറി. സത്യത്തിനുവേണ്ടി ഉറച്ചുനിൽക്കുവാൻ ധൈര്യമില്ലാതെ ജഡ്ജി വിഷമിച്ചു. കുറ്റമില്ലാത്ത രക്തം കഴുകമരത്തിൽ ഒഴുകുമല്ലോ എന്നു് ഓർത്തു ആ കോടതിയിലുണ്ടായിരുന്ന സത്യസന്ധന്മാരായ പലരും ഞെട്ടി. ഉത്തമ സുഹൃത്തിനു നേരിട്ട ഈ അത്യാഹിതത്തിൽ പല വിധവകളുടെയും രോഗികളുടെയും ഹൃദയം നിരാശാഗർത്തത്തിൽ നിപതിച്ചു. എന്നാൽ ഒരേ ഒരു ഹൃദയം മാത്രം കൊടുങ്കാറ്റിനെ അഭിമുഖീകരിച്ചു കടൽത്തീരത്തു ഉയർന്നു നിൽക്കുന്ന ദീപസ്തംഭം പോലെ—ആ കോടതിമുറിയിൽ പ്രശാന്തഗംഭീരമായി നിന്നിരുന്നു. ജഡ്ജി അതുകണ്ടു അത്ഭുതസ്തബ്ധനായിത്തീർന്നുവെന്നാണു് ചരിത്രകാരന്മാർ അതേപ്പറ്റി പിന്നീടു വിവരിക്കുന്നതു്. ചൂടുപിടിച്ച അന്തഃകരണത്തിന്റെ ചൂട്ടയടിയേറ്റുകൊണ്ടിരുന്ന ആ ന്യായാധിപനു ഈ മൌനം അശേഷം പോലും സഹ്യമായിരുന്നില്ല. അദ്ദേഹം പ്രതിയെ സൂക്ഷിച്ചുനോക്കി, തൂലിക കൈയിലെടുത്തുകൊണ്ടു പറഞ്ഞു. "ഛേ! നിങ്ങൾ എന്താണു് ഒന്നും സംസാരിക്കാത്തതു്? നിങ്ങളെ കുരിശിൽ തറച്ചു കൊല്ലുന്നതിനോ വെറുതെ വിടുന്നതിനോ എന്റെ ഈ പേനാത്തുമ്പിനു് അധികാരമുണ്ടെന്നു് നിങ്ങൾക്കു അറിഞ്ഞുകൂടെ?"

ഭയത്തിന്റെ കണികപോലുമില്ലാതെ, ചുറ്റുപാടുകളെ പരിപൂർണ്ണ നിയന്ത്രിതമാക്കിക്കൊണ്ടു ആ തടവുപുള്ളി പ്രതിവചിച്ചു.

"എന്റെ പിതാവിൽ നിന്നു് അധികാരം ലഭിച്ചിട്ടല്ലാതെ, എനിക്കെതിരായി നിങ്ങൾക്കു യാതൊന്നും ചെയ്യുവാൻ സാദ്ധ്യമല്ല."

പിതാവിന്റെ അനുമതി കൂടാതെ ആ ന്യായാധിപനു് ചെറുവിരൽ പോലും അനക്കുവാൻ സാദ്ധ്യമല്ലായെന്നു് പിതാവിന്റെ ആ അരുമസന്താനത്തിനു് പൂർണ്ണമായി അറിയാമായിരുന്നു. ആ ഒരു വിശ്വാസദാർഢ്യമാണു് ലോകം ഇതുവരെയും കണ്ടിട്ടില്ലാത്ത വിധം പട്ടാളക്കാരുടെ പരിഹാസങ്ങൾക്കും, നിഷ്ഠൂരങ്ങളായ പീഡനങ്ങൾക്കും, ശത്രുക്കളുടെ നിന്ദകൾക്കും, സർവ്വോപരി ഏറ്റവും നികൃഷ്ടമായ കുരിശുമരണത്തിനും തന്നെത്തന്നെ വിധേയനാക്കുവാനുള്ള ധൈര്യം യേശുക്രിസ്തുവിനു് നൽകിയതു്.

നിങ്ങൾ ഇതുപോലെയുള്ള അനുഭവങ്ങളിൽക്കൂടെ കടന്നുപോയിട്ടുണ്ടായെന്നു് എനിക്കറിഞ്ഞുകൂടാ. യേശുക്രിസ്തുവിന്റേതുപോലെയല്ലെങ്കിലും വളരെ ചെറിയ തോതിൽ, കർത്താവിന്റെ കാൽച്ചുവടുകളെ നിങ്ങൾ അനുകരിക്കുന്നതിനു ശ്രമിക്കുമ്പോൾ, പരിഹാസങ്ങളും പീഡനങ്ങളും, നിന്ദകളും അഭിമുഖീകരിക്കേണ്ടിവരും. ആ അവസരങ്ങളിലെല്ലാം, പിതാവിന്റെ അനുമതിയോ, അറിവോ കൂടാതെ യാതൊന്നും സംഭവിക്കുകയില്ലെന്നുള്ള വിശ്വാസം നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങൾ ചുറ്റുപാടുകളുടെ നിയന്ത്രകനായി രൂപാന്തരപ്പെടുന്നതു കാണാം.

നിങ്ങളെ കുറേക്കൂടെ ആഴമേറിയ തത്വചിന്തകളിലേക്കു് ആനയിക്കുന്നതു ക്ഷമിക്കണം. യേശുക്രിസ്തുവിന്റെ ചിന്തയുടെ ആഴമറിയുന്നതിനു് അതു സഹായമായേക്കുമെന്നു് കരുതിമാത്രം നിങ്ങളെ അതിലേക്കു് പ്രവേശിപ്പിക്കുന്നുവെന്നേയുള്ളൂ. ഞാൻ എന്റെ കൈ അനക്കുമെന്നു പറഞ്ഞാൽ അതിന്റെ അർത്ഥമെന്താണു്. എന്റെ ആഗ്രഹം ശരീരത്തിന്റെ പ്രവൃത്തിയായി രൂപാന്തരപ്പെടുമെന്നല്ലേ? ഏതുവിധമാണു് ഈ ചിന്ത ശരീരത്തിൽ പ്രവൃത്തിക്കുന്നതെന്നതു് ഉത്തരമില്ലാത്ത ഒരു കീറാമുട്ടി പ്രശ്നമായി ഇന്നും തത്വശാസ്ത്രത്തിൽ ശേഷിക്കുന്നതേയുള്ളൂ. ശരീരമില്ല, മനസ്സുമാത്രമേ ഉള്ളൂ എന്നു പറയുന്നവർക്കും, മനസ്സു് എന്നൊന്നില്ല, ശരീരം മാത്രമേയുള്ളുവെന്നു് പറയുന്നവർക്കും ഇതൊരു പ്രശ്നമല്ല. എന്നാൽ രണ്ടും യഥാർത്ഥമായിരിക്കുന്ന സാമാന്യചിന്തകർക്കു് ഇതൊരു വലിയ പ്രശ്നമാണു്. ചിന്ത ഏതുവിധേനയോ ശരീരത്തിൽ പ്രവർത്തിക്കുന്നുവെന്നേ അവർ സമാധാനം പറയുന്നുള്ളൂ. ദൈവം ഏതുവിധമൊ അതു സാധിക്കുന്നുവെന്നേ തത്വചിന്തകന്മാരല്ലാത്ത നമുക്കു പറയുവാൻ സാദ്ധ്യമാകൂ. പിതാവു് അനുവദിക്കുന്നുവെങ്കിൽ മാത്രമേ ചിന്ത പ്രവൃത്തിയായി രൂപാന്തരപ്പെടുകയുള്ളൂ. നമ്മുടെ പിതാവിന്റെ അനുമതി കൂടാതെ എന്റെ ഒരു ചെറുവിരൽപോലും അനങ്ങുകയില്ലെന്നുള്ളതു് ഈ ചിന്തയുടെ വെളിച്ചത്തിൽ സ്പഷ്ടമല്ലേ?

നിങ്ങൾ ചിലപ്പോൾ മറ്റുള്ളവരുടെ പരിഹാസത്തിനും നിന്ദകൾക്കും പാത്രമാകാറില്ലേ? ആ അവസരത്തിൽ പ്രതിപകരത്തിനു ചിന്തിക്കാതെ എന്തുകൊണ്ടാണു് നമ്മുടെ പിതാവു് അവരെ അതിനു് അനുവദിച്ചതെന്നു് ചിന്തിക്കുക. പിതാവിന്റെ അനുമതികൂടാതെ അവരുടെ നാക്കിന്റെ ഒരു ഞരമ്പുപോലും പ്രവർത്തിക്കുകയില്ല.

---

വവുമായി സംസർഗ്ഗത്തിനുള്ള സമയം ശരിയായി വിനിയോഗിക്കാതിരിക്കുന്നതിനു മതിയായ കാരണമല്ല. "യെഹോവായെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും."

ശനി. ലൂക്കോസ് 11. 1-4

കർത്താവിന്റെ പ്രാർത്ഥനാ ജീവിതം ശിഷ്യന്മാരെ നല്ലതുപോലെ സ്പർശിച്ചു എന്നുള്ളതിനു സംശയമില്ല. അവിടുത്തെ മാതൃകാജീവിതമാണു തന്റെ ഉപദേശം ആരായുവാൻ അവരെ ഉദ്യുക്തരാക്കിയതു്. കർതൃപ്രാർത്ഥന ക്രൈസ്തവർക്കു് മാതൃകയും, നിത്യപ്രാർത്ഥനയുമായിട്ടുണ്ടു്. അതേസംബന്ധിച്ചുള്ള ധ്യാനം പ്രയോജനകരവുമാണു്. പിതാവെന്ന നിലയിൽ ദൈവത്തിന്റെ സ്വഭാവവും ആളത്വവും സ്മരിച്ചുകൊണ്ടാണു നാം ആ പ്രാർത്ഥന ആരംഭിക്കുന്നതുതന്നെ. അപേക്ഷകൾ അവസാനമേ വരുന്നുള്ളൂ. അവയെല്ലാം വളരെ ലളിതവുമാണു. ആരാധനയിൽ ആരംഭിച്ചു് അപേക്ഷകളിലേക്കു് സംക്രമിക്കുന്ന ഒന്നാണു കർത്താവിന്റെ പ്രാർത്ഥനയുടെ മാതൃക. ദൈവം നമ്മുടെ സ്വർഗ്ഗീയപിതാവും അവിടുത്തെ ഇഷ്ടം നല്ലതും, അവിടുത്തെ രാജ്യം നീതിപൂർണ്ണവുമായതുകൊണ്ടാണു് നമ്മുടെ അപേക്ഷകളുമായി നാം അവിടുത്തെ സമീപിക്കുന്നതു്. ശിഷ്യൻ ഗുരുവിനു മീതെയല്ല. ഗുരു പ്രാർത്ഥനാ ജീവിതം നയിച്ചു എങ്കിൽ ശിഷ്യർ എത്രയധികമായി പ്രാർത്ഥിക്കണം. എന്നാൽ പ്രാർത്ഥിപ്പാൻ നാം പഠിക്കേണ്ടതുണ്ടു്. ക്ഷമാപൂർവ്വം വിനയസമന്വിതം നാം അതു് പഠിക്കേണ്ടിയിരിക്കുന്നു. ക്രിസ്തീയജീവിതത്തിന്റെ അടിസ്ഥാന ആവശ്യവും പ്രഥമപരിശീലനവും അതുതന്നെ.

## സഭാവാർത്തകൾ

### എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും മാനേജിംഗ് കമ്മററിയുടെയും യോഗങ്ങൾ

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പലയോഗങ്ങൾ നി. വ. ദി. മ. ശ്രീ. പൌരസ്ത്യ കാതോലിക്കാബാവ തിരുമനസ്സിലെ ആദ്ധ്യക്ഷതയിൽ പഴയസിമ്മനാരിയിൽവച്ച് കഴിഞ്ഞ ചൊവ്വാഴ്ചയും ബുധനാഴ്ചയും കൂടുകയും ഭരണഘടനയിൽ വരുത്തേണ്ട പരിഷ്ക്കാരങ്ങളെപ്പററി ദീർഘമായ പര്യാലോചനനടത്തുകയും ചെയ്തു. വ്യാഴാഴ്ച കാലത്തു പത്തുമണിക്കു മാനേജിംഗുകമ്മിററിയോഗംകൂടി. എപ്പിസ്ക്കോപ്പൽസുന്നഹദോസിന്റെ ചർച്ചകളനുസരിച്ചു ഭരണഘടനയിൽ പല പരിഷ്ക്കാരങ്ങളും വരുത്തിയിരിക്കുന്നു. മാനേജിംഗുകമ്മിററി ദീർഘമായി പര്യാലോചിച്ചു ചിലഭേദഗതികളോടുകൂടി നക്കൽ ഭരണഘടന പാസ്സാക്കുകയും അസോസ്യേഷന്റെ (പൊതുയോഗത്തിന്റെ) അനുമതിക്കായി അതു സമർപ്പിക്കണമെന്നു തീർച്ചയാക്കുകയുംചെയ്തു. അസോസ്യേഷന്റെ തീരുമാനത്തിനുശേഷം എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പാസ്സാക്കി പരിഷ്ക്കരിച്ച ഭരണഘടനനടപ്പിൽ വരുത്തുന്നതാണ്. അതുകൂടാതെ കഴിഞ്ഞ യോഗത്തിന്റെ മിനിററ്സ് വായിച്ചു സ്വീകരിക്കയും പഴയ സിമ്മനാരിയുടെ 1946—ലെ തിരട്ടു പരിശോധകന്റെ റിപ്പോർട്ടോടുകൂടി പാസ്സാക്കുകയും 1950–ലെ ബഡ്ജററു അനുവദിക്കുകയും 1949–ലെ കാതോലിക്കാദിനപ്പിരിവിന്റെ തിരട്ടും 1950–ലെ കാതോലിക്കാദിനപ്പിരിവിന്റെ ബഡ്ജററും പാസാക്കുകയും ഓരോഭദ്രാസന ഇടവകക്കും ഓരോ full time സെക്രട്ടറിമാരെ നിയമിക്കണമെന്നും കേന്ദ്രത്തിൽനിന്നു അവരുടെ ശമ്പളം മുതലായ ചെലവുകൾ വഹിക്കണമെന്നും നിശ്ചയിക്കുകയും ചെയ്തു. അതിന്റെശേഷം പീസ്‌ലീഗിന്റെ അനധികൃതസ്വഭാവത്തെപ്പററിയും ശരിയായ കാനോനും അബ്‌ദെദ് മിശിഹാപാത്രിയർക്കീസു വഴിയായുള്ള പട്ടത്വവും എതിരുഭാഗക്കാർ സ്വീകരിക്കുന്നതുവരെ സമാധാന ആലോചനകൾ നടത്തരുതെന്നും പ്രമേയങ്ങൾ പാസ്സാക്കി.

## അദ്ധ്യാപകസമ്മേളനം

അങ്കമാലി സെൻറർ അദ്ധ്യാപകസമിതിയുടെ 1950 ലെ പ്രഥമസമ്മേളനം I950 ഇടവം 6—ാം തീയതി സന്ധ്യമുതൽ 7–ാം തീയതി 4 മണിവരെ അകപ്പറമ്പ് സെൻറ്തോമസ് സണ്ടേസ്കൂളിൽ (പള്ളി) വച്ച് സ്ഥിരാദ്ധ്യക്ഷൻ ദിവ്യശ്രീ എം. കെ. പൗലോസ് കത്തനാർ (പൈനാടത്ത്) അവർകളുടെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. ദിവ്യശ്രീ പൈനാടത്ത് പൗലോസ് കത്തനാർ യോഗം ഉൽഘാടനം ചെയ്യുകയും ശ്രീ അമ്പാട്ട് അബ്രാഹം മാസ്റ്റർ ശ്രീ. കെ. റി. തരിയൻ എന്നിവർ ഓരോ പ്രസംഗം ചെയ്യുകയും ശ്രീ. വർഗ്ഗീസ് കെ. നെട്ടന്തള്ളിൽ ഒരു നിരൂപണക്ലാസ്സും ശ്രീ പി. വി. പൗലോസ് (സാഹിത്യവിശാരദ്)ഒരു മാതൃകാക്ലാസും എടുക്കുകയും ചെയ്തു. കാര്യദർശി ശ്രീ തരിയൻ കെ. പൈനാടത്ത് സ്വാഗതാശംസയും കൃതജ്ഞതാപ്രകടനവും നടത്തി. സെൻറർ ചീഫ് ഇൻസ്പെക്ടർ ദിവ്യശ്രീ മങ്ങാട്ടമ്പള്ളിൽ അലക്സന്ത്രയോസ് കത്തനാർ സന്ധ്യയ്ക്കും രാവിലെയും ധ്യാനം നടത്തുകയും അസി. ഇൻസ്പെക്ടർ ശ്രീ. കെ. ഐ. മാത്യു സെൻറർ ഭരണചരിത്രം വിവരിച്ച് വേണ്ട ഉൽബോധനം നൽകുകയു, ചെയ്തു. ഈ സെൻററിലെ 12സണ്ടേസ്കൂളുകളിൽനിന്നുമാ

---

നിങ്ങളെ ആത്മാർത്ഥമായി സ്നേഹിക്കുകയും, നിങ്ങൾ ജീവിതത്തിലെ സർവ്വ ആശകളും പ്രതിഷ്ഠിക്കുകയും ചെയ്തിട്ടുള്ള ചില ആത്മസ്നേഹിതന്മാർ ഒരു ദിവസം പ്രഭാതവേളയിൽ യാതൊരു കാരണവും പറയാതെ, നിങ്ങളുമായുള്ള സ്നേഹബന്ധം മുറിച്ചുകളഞ്ഞ് നിങ്ങളെ പരിപൂർണ്ണ അന്ധകാരത്തിൽ തള്ളിയെന്നുവരാം. പ്രതികാരത്തിനു സന്നദ്ധരാകാതെ, നിരാശയ്ക്കു വശംവദരാകാതെ, പിതാവിന്റെ അറിവോടുകൂടെയാണ് അതു സംഭവിച്ചതെന്ന് ഓർക്കുമ്പോൾ, പിതാവിന്റെ ഉദ്ദേശം കണ്ടുപിടിക്കുന്നതിനല്ലേ പിന്നീടു നിങ്ങൾ ഉദ്യുക്തരാകുന്നതു്. ഒന്നിനുപുറകെ ഒന്നായി പരാജയം നിങ്ങളെ ആശ്ലേഷിക്കുമ്പോൾ നിങ്ങളുടെ ചിന്ത, പിതാവിന്റെ ഇഷ്ടം കണ്ടുപിടിക്കുന്നതിലായിരിക്കട്ടെ. നിങ്ങളുടെ അടുത്ത ബന്ധുക്കൾ എന്നന്നേക്കുമായി നിങ്ങളിൽ നിന്നു വേർപെടുമ്പോഴൊ സുഖക്കേടുമൂലം നിങ്ങൾതന്നെ കിടക്കയെ ശരണം പ്രാപിക്കുമ്പോഴൊ, ഈ ചിന്ത നിങ്ങൾക്കു ധൈര്യവും സമാധാനവും നൽകട്ടെ.

ഈ പ്രപഞ്ചത്തിലെ ഒരു അണുപോലും പിതാവിന്റെ അനുമതി കൂടാതെ ചലിക്കുകയില്ല. നിങ്ങൾ പിതാവിന്റെ പുത്രന്മാരായി ജീവിക്കുവാൻ ആഗ്രഹിക്കുകയും അതിനുവേണ്ടി ശ്രമിക്കുകയും ചെയ്യുമ്പോൾ അതിദൂരത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മാണ്ഡങ്ങളായ നക്ഷത്രങ്ങളുടെ ഗതിപോലും, നിങ്ങളുടെ നന്മയ്ക്കുവേണ്ടി പിതാവ് മാററുന്നതായിരിക്കും. യഥാർത്ഥം അതായിരിക്കെ, നമ്മുടെ ജീവിതത്തിൽ നാം പ്രതീക്ഷിക്കാത്ത സംഭവഗതികൾ എന്തുകൊണ്ടുണ്ടാകുന്നുവെന്ന് ന്യായമായി നമുക്കു ചോദിക്കാം. അതെപ്പോഴും പുത്രപദവിയിലേക്ക് കയറുവാനുള്ള ഗോവണികൾ മാത്രമാണ്. "ദൈവത്തിൽ വിശ്വസിക്കുന്നവർക്ക് എല്ലാം നന്മയ്ക്കായി രൂപാന്തരപ്പെടുന്നുവെന്ന്" വിശുദ്ധ പൗലോസു പറഞ്ഞതിന്റെ സാരവും ഇതുതന്നെയാണ്.

Reg: No. T 64 Licence No. 498 Date20-8-1946 Reg: M 528

THE CHURCH WEEKLY

## ഭവനസന്ദർശനവും സുവിശേഷയോഗങ്ങളും

(പി. ജി. ജോർജ്ജ്, മാക്കാംകുന്ന്)

സിറിയൻ വിദ്യാർത്ഥി കോൺഫറൻസിൽനിന്ന് നിയുക്തരും അഭ്യസ്തവിദ്യരും, സേവനതല്പരരും ആയ ഏതാനും യുവാക്കന്മാരടങ്ങിയ ഒരു ഗ്രൂപ്പ് ഞങ്ങളുടെ ക്ഷണപ്രകാരം മാക്കാംകുന്ന പള്ളിയിൽ 1125 ഇടവം 13മുതൽ17 വരെ തീയതികളിൽ ക്യാമ്പുചെയ്ത് ഭവനസന്ദർശനം, സുവിശേഷയോഗങ്ങൾ മുതലായവ വിജയകരമായി നടത്തിയിരിക്കുന്നു. മാക്കാംകുന്ന് ഇടവകയിലെ സണ്ടേസ്കൂൾ, സ്ത്രീസമാജം, യുവജനസമാജം എന്നിവകളുടെ വാർഷികയോഗത്തിൽ പ്രസ്തുത ഗ്രൂപ്പിൽപ്പെട്ട മെസ്സേഴ്സ് സി. ഐ. ഇട്ടി, എം. ഏ. റി. ഇ. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു. ഇടവകാംഗങ്ങളായ യുവാക്കന്മാരുടെ സഹകരണത്തോടുകൂടി അവർ പകൽ സമയം മുഴുവൻ ഭവന സന്ദർശനത്തിലേർപ്പെട്ടിരുന്നു. അവർ എല്ലാ ഭവനങ്ങളും സന്ദർശിച്ച് ക്രൈസ്തവമര്യാദയനുസരിച്ച് പുരോഗമിക്കുന്നതിനാവശ്യമായ പ്രായോഗിക നിർദ്ദേശങ്ങൾ നൽകുകയും, നമ്മുടെ സത്യവിശ്വാസത്തിൽ നിലനിൽക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ഉപദേശിക്കുകയും, സ്ത്രീസമാജം, യുവജനസമാജം, സണ്ടേസ്കൂൾ എന്നിവകളിൽ പലരേയും ഉത്സുകരാക്കുകയും ചെയ്തിട്ടുണ്ട്. രാത്രിയിൽ പ്രസംഗങ്ങളും പുതുക്രിസ്ത്യാനികൾക്കായി പ്രത്യേകയോഗങ്ങളും നടത്തുകയുണ്ടായി. ഇതിന്റെ അവസാനദിവസം 17-ാംനു ബുധനാഴ്ച രാവിലെ സന്ദർശകസംഘവും ഇടവകയിൽനിന്ന് ഇതിൽ പങ്കെടുത്ത യുവാക്കന്മാരുംകൂടി വി. കുർബാനയനുഭവിച്ചുവെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ. പിന്നീട് ഇടവക വികാരി വ. ദി. ശ്രീ. ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ അവർകളുടെ വസതിയിൽ നടത്തപ്പെട്ട സൽക്കാരത്തിൽ എല്ലാവരും പങ്കുകൊണ്ടു. ബുധനാഴ്ച രാത്രിയോഗത്തോടുകൂടി കാര്യപരിപാടികൾ സമംഗളം പര്യവസാനിച്ചു.

ഓരോ ഇടവകയിലും അതാതു സ്ഥലത്തുള്ളവർ ചേർന്നോ അല്ലെങ്കിൽ ഇതുപോലെയുള്ള ഒരു മിഷ്യനറി ഗ്രൂപ്പിനെ വരുത്തിയോ വർഷത്തിലൊരിക്കലെങ്കിലും എല്ലാ ഭവനങ്ങളും സന്ദർശിക്കുന്നത് ഇടവകയുടെ പുരോഗതിക്ക് സഹായകരമായിരിക്കും.

---

യി 54 അദ്ധ്യാപകന്മാർ സംബന്ധിച്ചിരുന്നു. യോഗത്തിൽവച്ച് സണ്ടേസ്കൂൾ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുന്നതിനു വേണ്ട തീരുമാനങ്ങൾ ചെയ്യുകയും ചെയ്തു.

---

(8-ാംപേജിൽ നിന്നു തുടർച്ച)

നൽകേണ്ടതാണ്.

ഇതുപോലുള്ള ക്യാമ്പുകൾ നടത്തുന്നതിനു വരുന്ന ചിലവുകൾക്കു കുട്ടികളുടെ കഴിവതും ഭാരപ്പെടുത്താതിരിക്കുന്നതു് ഉത്തമമായിരിക്കും. ഇത്തവണ ക്യാമ്പു സംബന്ധമായി ഉണ്ടായ് അധിക ചെലവുകൾ ഇതരമാർഗ്ഗേണ പരിഹരിക്കാമെന്നു പ്രതീക്ഷിക്കുന്നു. വിദ്യാർത്ഥികളുടെ ഇടയിൽ പ്രവർത്തിക്കുവാൻ സാമർത്ഥ്യമുള്ള ആളുകളെ കണ്ടുപിടിക്കുന്നതിലും നമ്മുടെ ശ്രദ്ധ പതിയേണ്ടതാണ്. കുട്ടികൾ സാമൂഹ്യബോധമുള്ളവരായി വളർന്ന് സ്വാർത്ഥതാവിമുക്തരായി വ്യക്തിമാഹാത്മ്യവും ബുദ്ധിശക്തിയും വികസിക്കുന്നതിന് ഈദൃശസംരംഭങ്ങൾ സഹായിക്കുമെന്നുള്ളതിനു സംശയമില്ല.





Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottaya